


# മലങ്കരസഭ

ദ്വൈവാരികം

പുസ്തകം 24 | 1970 ജനുവരി 1, 15 | ലക്കം 1, 2

പുതുപ്പള്ളി സെൻറ്ജോർജ്ജ് യൂത്ത് മൂവ്മെൻറിൻെറ നേതൃത്വത്തിൽ ആരംഭിച്ചിട്ടുള്ള മെഡിക്കൽസെൻറർ ഉൽഘാടനം.

ഒരു രോഗിക്കു് മാർ ഈവാനിയോസ് തിരുമേനി മരുന്നു കൊടുക്കുന്നു. ഡോ. വറുഗീസ് ചെമ്മനം, ഫാദർ കുറിയാക്കോസ് പാറയ്ക്കൽ എന്നിവരെയും കാണാം.



# ജയഭാരതം ആര്യവൈദ്യശാല

(Regd)

H. O. പുനലൂർ

ഏററവും നല്ല ആയുർവ്വേദ ഔഷധങ്ങൾ നിർമ്മിച്ച് ഭാരതംഒട്ടാകെ
വിതരണം നടത്തുന്ന മികച്ച വൈദ്യസ്ഥാപനം.

ഈ സ്ഥാപനത്തിൻെറ ശാഖകളില്ലാത്ത സ്ഥലങ്ങളിൽ
ഡിപ്പോകൾ അനുവദിക്കുന്നതാണ്.





മാനേജിംഗ് പാർട്ട്ണർ

&

ചീഫ് ഫിസിഷ്യൻ

**പി. ഒ. തോമ്മസ് വൈദ്യൻ**

വൈദ്യകലാനിധി.



ഏജൻസികൾ, ഡിപ്പോകൾ, ബ്രാഞ്ചുകൾ
എന്നിങ്ങനെ രണ്ടായിരത്തിൽപരം സ്ഥാപനങ്ങൾ
പ്രവർത്തനത്തിലിരിക്കുന്നുണ്ട്.

# മലങ്കരസഭ

ദ്വൈവാരികം

| പുസ്തകം 24 | 1970 ജനുവരി 1, 15 | ലക്കം 1, 2 |
|---|---|---|


പത്രാധിപലേഖനം

## വലിയനോമ്പ്

അടുത്ത ഫെബ്രുവരി 9-ാം തീയതി വലിയനോമ്പ് ആരംഭിക്കുകയാണ്. നോമ്പ് കർത്താവിനോടുകൂടി വസിക്കുന്ന അനുഭവമാണ്. ആ അനുഭവംപ്രാപിക്കാത്തവർക്കാണ് നോമ്പാചരണം ഭാരമായി തോന്നുന്നതു്. അനുഭവസമ്പന്നരായ നമ്മുടെ പൂർവ്വപിതാക്കന്മാർ നോമ്പിനെ സർവ്വദാ സ്വാഗതം ചെയ്കയും നോമ്പാചരണംമൂലം ശക്തി ധരിക്കയുമാണ ചെയ്തിട്ടുള്ളതു്.

വലിയനോമ്പ് നമ്മുടെ കർത്താവു നോററ നോമ്പാണ്. കർത്താവ് തന്റെ മാമോദീസായിക്കു ശേഷം പരസ്യശുശ്രൂഷയാരംഭിക്കുന്നതിനു മുമ്പായി നാല്പതു പകലും രാവും ഉപവസിച്ചു. ഇതു പരസ്യശുശ്രൂഷയ്ക്കു വേണ്ട ശക്തി സംഭരിക്കുന്നതിനായിരുന്നു. സാക്ഷാൽ ദൈവമായ തനിക്കു് നോമ്പാചരിക്കേണ്ട ആവശ്യമെന്തു്? ദൈവമായ താൻ മനുഷ്യനായി അവതരിച്ചതു് മനുഷ്യൻ എന്ന നിലയിൽ സകല നീതിയും നിവൃത്തിക്കാനായിരുന്നു. അതിനാൽ നോമ്പാചരിച്ചതും നീതിയുടെ നിർവ്വഹണമാണ്. ഇതു നമുക്കേവർക്കും മാതൃകയായിരിക്കേണ്ടതിനത്രെ. നാം വ്യക്തികളായും ഇടവകയായും സമുദായമായും പല പല കാര്യങ്ങൾ

### വിശേഷദിവസങ്ങൾ

ഫെ. 1. ഞാ. സകല മരിച്ചവരുടെയും ഓർമ്മ.
2. തി. മായൽത്തോ (നമ്മുടെ കർത്താവിന്റെ ദൈവാലയപ്രവേശനവും വൃദ്ധനായ മാർ ശെമഓന്റെ ഓർമ്മയും) പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ ഓർമ്മ (കമ്മേൽദയറാ)
ഫെ. 3. ചൊ. ബർസൗമായുടെ ഓർമ്മ
8. ഞാ. കൊത്തിനെ ഞായറാഴ്ച. അന്ത്യോക്യായുടെ മാർ സേവേറിയോസ് പാത്രിയർക്കീസിന്റെ ഓർമ്മ.
9. തി. വലിയനോമ്പാരംഭം (ശുബ്ക്കോനോ ശുശ്രൂഷ)
13. വെ. മാർ ഏലിയാസ് തൃതീയൻ പാത്രിയർക്കീസ് ബാവായുടെ ഓർമ്മ (മഞ്ഞിനിക്കരപള്ളി)
14. ശ. മാർ അപ്രേം മല്പാന്റെയും മാർ തേവോദോറോസ് സഹദായുടെയും ഓർമ്മ.
15. ഞാ. ഗർബൊ ഞായറാഴ്ച
19. വ്യാ. മാർ യൂലിയോസ് ഏലിയാസ് മെത്രാപ്പോലീത്തായുടെ ഓർമ്മ (മഞ്ഞിനിക്കരപള്ളി)
22. ഞാ. മ്ശറിയോ ഞായറാഴ്ച, മാർ പത്രോസിന്റെ ഓർമ്മ
23. തി. മലങ്കരയുടെ മാർ ഗീവറുഗീസ് ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ ഓർമ്മ (കോട്ടയം പഴയസിമ്മനാരി)
24. ചൊ. ഏവൻഗേലിസ്ഥനായ മാർ മത്തായി ശ്ലീഹായുടെ ഓർമ്മ.

### വിഷയവിവരം

# കാനായിലെ കല്യാണം

(പി. വി. വറുഗീസ് ക്ലേറി എം. ഏ. ബി. ഡി. എസ്. ററി. എം.)

നമ്മുടെ കർത്താവിൻെറ പരസ്യശുശ്രൂഷയുടെ ആരംഭം കാനായിൽവച്ചാണ്. താൻ പച്ചവെള്ളം മേൽത്തരം വീഞ്ഞാക്കിത്തീക്കുകയും അങ്ങനെ ആ വിവാഹവിരുന്നിനെ അനുഗ്രഹിക്കുകയും മംഗളകരമാക്കിത്തീക്കുകയും ചെയ്തു.

## മാതാവിൻെറ മദ്ധ്യസ്ഥത

തൻെറ മാതാവിൻെറ മദ്ധ്യസ്ഥതയുടെ ശക്തിയും അംഗീകാരയോഗ്യതയും ഇവിടെ അസന്ദിഗ്ദ്ധമായി വെളിവാക്കപ്പെട്ടു. അവിടെ വീഞ്ഞു തീർന്നുപോയി എന്ന വസ്തുത വി. മാതാവു് വാത്സല്യമകനെ അറിയിച്ചു. തൻെറ മകൻ കുറവുകളെ നികത്തുവാനും ഇല്ലായ്മയെ സമൃദ്ധിയുടേതായി രൂപാന്തരപ്പെടുത്തുവാനും കഴിവുള്ള ദൈവപുത്രനാണെന്നു മാതാവിനറിയാം. അതിനാലത്രെ ആ വിരുന്നുഭവനത്തിലെ പോരായ്മ മാതാവു് മകനെ അറിയിച്ചതു്. അവരെ സഹായിക്കുവാനുള്ള ഒരു അഭയയാചനയായിരുന്നു അതു്.

## കർത്താവിൻെറ പ്രതികരണം

'സ്ത്രീയേ, എനിക്കും നിനക്കും എന്തു്?' x ആതിഥേയൻതൻെറ ചുമതലയെപററി ബോധവാനായിരിക്കേണ്ടതാണ് എന്നുള്ള കർത്തവ്യബോധത്തെ അനുസ്മരിപ്പിക്കുകയാണിവിടെ. ഓരോ മനുഷ്യനും തൻെറ ചുമതലയെപററി ബോധവാനായിരിക്കണം. മാതാവും പരിശുദ്ധന്മാരും നമുക്കുവേണ്ടി മാദ്ധ്യസ്ഥം പറഞ്ഞുകൊള്ളും എന്നു കരുതി നാം നമ്മുടെ ജീവിതത്തിൽ അലസരോ, ചുമതലയിൽ വിമുഖരോ ആയിരുന്നുകൂടാ. നാമും അപേക്ഷിക്കണം. മാതാവു് നമുക്കുവേണ്ടി അപേക്ഷിച്ചുകൊള്ളും എന്നു കരുതി നാം ചുമതലകളിൽ പരാങ്മുഖരായിത്തീർന്നാൽ ബുദ്ധിയില്ലാത്ത കന്യകമാക്കു ലഭിച്ച അനുഭവമായിരിക്കും സംഭവിക്കുക. കനാനായക്കാരി സ്ത്രീയായിരിക്കട്ടെ നമുക്കിതിനു മാതൃക (മക്കോ. 7: 24–30, മത്താ. 15: 21–28). ഭൂതബാധിതയായ തൻെറ മകളുടെ സൗഖ്യത്തിനുവേണ്ടി അവരം മുട്ടിപ്പായി അപേക്ഷിച്ചുകൊണ്ടു് കർത്താവിൻെറ പിന്നാലെ ചെന്നു. താൻ തിരിഞ്ഞുനോക്കുകകൂടി ചെയ്തില്ല. അവളുടെ അപേക്ഷയും ദയനീയതയും കണ്ട ശിഷ്യന്മാർ അവരംക്കുവേണ്ടി മദ്ധ്യസ്ഥത യാചിച്ചു. അപ്പോരം താൻ തിരിഞ്ഞുനോക്കി. അവരം മൗനമായിരുന്നില്ല. 'ഉറക്കെ വിളിക്ക, മൗനമായിരിക്കരുതു്' എന്നു് ഏശായാപ്രവാചകൻപറഞ്ഞിരിക്കുന്നവണ്ണംശിഷ്യന്മാർ തുറന്നുകൊടുത്ത വാതിലിലൂടെ അവരം കർത്തൃസവിധം കേണപേക്ഷിച്ചു. അവളുടെ പ്രാർത്ഥന കൈക്കൊള്ളപ്പെട്ടു. കർത്താവു് എന്തുകൊണ്ടാണ മൗനമായിരുന്നതു്? താൻ അവളുടെ വിശ്വാസത്തെ ശോധന ചെയ്കയായിരുന്നു. 'യഹോവാ ഹൃദയങ്ങളെ തൂക്കി നോക്കുന്നു'. അവരം

x സ്ത്രീയെ എനിക്കും നിനക്കും തമ്മിൽ എന്തു് എന്നു് പ്രോട്ടസ്റ്റൻറുകാർ അച്ചടിപ്പിച്ചിട്ടുള്ള വേദപുസ്തകത്തിൽ കാണുന്നതു തെററാണ്. (ലേ.)

ആസൂത്രണം ചെയ്യുന്നുണ്ട്. ഇവയൊക്കെയും പ്രവൃത്തിപഥത്തിൽ വിജയിക്കണമെങ്കിൽ ദൈവസംസർഗ്ഗവും ദൈവകൃപയും ആവശ്യമത്രേ. പല പ്രവർത്തനങ്ങളും വേണ്ടത്ര ഫലപ്രദമാകാതെ പോകുന്നതിൻെറ പിന്നിൽ കുടികൊള്ളുന്ന കാരണം അവയുടെ നിർവ്വഹണത്തിനു വേണ്ടത്ര ദൈവസംസർഗ്ഗം പാലിക്കുന്നില്ല എന്നുള്ളതാണ് എന്ന വസ്തുത പലരും ഓർക്കുന്നില്ല. പണത്തിലും ബുദ്ധിശക്തിയിലുമാശ്രയിച്ചു പ്രവർത്തനങ്ങരം വിജയിപ്പിക്കാനുള്ള വ്യഗ്രതയാണിക്കാലത്തു് എമ്പാടും കാണപ്പെടുന്നതു്. പണവും ബുദ്ധിശക്തിയും ദൈവദാനങ്ങളായി കാണാനും ഇവ ദൈവയിഷ്ടപ്രകാരം വിനിയോഗിക്കാനും നമുക്കു കഴിയണം. ഇവയെല്ലാമുപരിയാണ് നമ്മെത്തന്നെ ദൈവതിരുമുമ്പാകെ സമ്പൂർണ്ണമായി സമർപ്പിച്ചു് തന്നോടു് അടുത്തു സംസർഗ്ഗം ചെയ്തു കൃപ പ്രാപിക്കുന്നതു്. അതിനുവേണ്ടിയാണ് വി. സഭയിൽ നോമ്പു് ഏർപ്പെടുത്തിയിരിക്കുന്നതു്. അതിനാൽ നോമ്പിനെ പഴയ ഒരാചാരമെന്ന നിലയിൽ അവഗണിച്ചുകളയാതെ നമ്മുടെ ക്രിസ്തീയ ജീവിതത്തിൻെറ അനുപേക്ഷണീയമൂല്യമായി കരുതി ഭക്തിപൂർവ്വം ആചരിച്ചു് അനുഭവം പ്രാപിക്കേണ്ടതാണ് എന്നു ഞങ്ങരം അനുസ്മരിപ്പിച്ചുകൊള്ളട്ടെ.

---

ളുക്കുമെല്ലാവരുമായി കാണപ്പെട്ടു. അതു മററുള്ളവക്കു മാതൃകയായിരിക്കാൻവേണ്ടിയാകുന്നു. 'മുട്ടുവിൻ, നിങ്ങൾക്കു തുറക്കപ്പെടും'. അതിനാൽ നിരാശപ്പെടാതെ മുട്ടിവിളിക്കണം. ആ വിളിയിൽ മാതാവിൻെറയും പരിശുദ്ധന്മാരുടെയും സഹായം നമുക്കു് പ്രബലമായ സഹായമാണു്.

## സ്ത്രീയേ, എനിക്കും നിനക്കും എന്തു്?

സ്വന്തം മാതാവിനെ 'സ്ത്രീ' എന്നു സംബോധന ചെയ്കയോ? മാതാവിൻെറ മഹത്വത്തെ കുറയ്ക്കുന്നതിനു ചില ആധുനികചിന്താഗതിക്കാർ ഇതുചൂണ്ടിക്കാണിക്കുന്നു. അങ്ങനെ അല്ല, ഇതുമഹത്തായഒരു പ്രഖ്യാപനവും ദൈവികരുണപ്പാടിൻെറ നിവൃത്തിയുമാകുന്നു. 'സ്ത്രീയുടെ സന്തതി സർപ്പത്തിൻെറ തലയെ ചതയ്ക്കും'. ഇതു് ഏദനിൽ മനുഷ്യനു ലഭിച്ച ശാപമോക്ഷവാഗ്ദത്തമാണു്. യുഗങ്ങൾ കാത്തു കാത്തു കടന്നുപോയി, സ്ത്രീയുടെ സന്തതിക്കു വേണ്ടി. ഇതാ കാലം തികഞ്ഞിരിക്കുന്നു. ആ വാഗ്ദത്തസ്ത്രീ ഈ എൻെറ മാതാവാകുന്നു എന്നു് രക്ഷാനാഥനായ 'സന്തതി'യുടെ പ്രഖ്യാപനമായിരുന്നു അതു്. തലമുറകൾ പ്രതീക്ഷിച്ച 'സ്ത്രീയുടെ സന്തതി' തൻെറ രക്ഷായജ്ഞം ആരംഭിക്കുകയാണിവിടെ. 'സകലവും നിവൃത്തിയായി' എന്നു ഗോഗുൽത്തായിൽ ക്രൂശിന്മേൽ കിടന്നുള്ള പ്രഖ്യാപനത്തിൽ 'സംഹാരകനായ സർപ്പത്തിൻെറ തല ഇതാ ചതയ്ക്കപ്പെട്ടിരിക്കുന്നു' എന്നും അതു നിർവ്വഹിച്ച, സ്ത്രീയുടെ സന്തതി താനാകുന്നു എന്നും, ആ സ്ത്രീ തൻെറ മാതാവാകുന്നു എന്നും പ്രഖ്യാപിക്കപ്പെടുകയാണു ചെയ്യുന്നതു്.

ഒരു വിധത്തിൽ പറഞ്ഞാൽ അത്ഭുതങ്ങളുടെ ആരംഭം തൻെറ മാതാവിനെ ലോകത്തിനു ചൂണ്ടിക്കാണിച്ചുകൊണ്ടും, ലോകരക്ഷ സാധിക്കുക എന്ന ഏററം മഹാ അത്ഭുതം നിവർത്തിച്ചിരിക്കുന്നു എന്ന പ്രഖ്യാപനം മാനവജനതയ്ക്കു മുഴുവൻ അവളെ മാതാവായി അവരോധിച്ചുകൊണ്ടുമായിരുന്നു. എന്തിനു മാതാവിനെ ഇങ്ങനെ ചൂണ്ടിക്കാണിക്കുന്നു? തൻെറ മാതാവിനെ നാം ഓരോരുത്തരുടെയും മാതാവായി നാം ആദരിക്കാനും അവളുടെ ശ്രേഷ്ഠമദ്ധ്യസ്ഥതയിൽ ആശ്രയപ്പെടാനുമായിട്ടത്രെ.

## മകൻെറ മനസ്സ് മാതാവിനറിയാം

'സ്ത്രീയേ, എനിക്കും നിനക്കും എന്തു്' എന്ന മറുപടി പ്രഥമദൃഷ്ട്യാ ഒരു തിരസ്കരണമായിരുന്നു എന്നു തോന്നാം. എന്നാൽ അങ്ങനെയല്ല എന്നു് അനന്തരസംഭവം നമ്മെ ചൂണ്ടിക്കാണിക്കുന്നു. തൻെറ അപേക്ഷ നിരസിക്കപ്പെടുകയില്ല എന്നു മാതാവിനു ധൈര്യമുണ്ടു്. 'അവൻ മാതാപിതാക്കന്മാർക്കു കീഴടങ്ങിയിരുന്നു' (ലൂക്കോ. 2: 51). അനുസരണമുള്ള മകൻ, ദയാപരനും സ്നേഹനിധിയും സർവ്വോപരി സർവ്വശക്തനുമായ തൻെറ മകൻ തൻെറ അപേക്ഷ നിരാകരിക്കയില്ല എന്നു് ആ മാതാവിനു ധൈര്യമുണ്ടു്. അതിനാലാണു് 'അവൻ എന്തെങ്കിലും കല്പിച്ചാൽ അതു നിങ്ങൾ ചെയ്‌വിൻ' എന്നു് അമ്മ ശുശ്രൂഷക്കാരോടു പറഞ്ഞതു്.

## അവൻ കല്പിക്കുന്നതു ചെയ്‌വിൻ

മാതാവിൻെറ മദ്ധ്യസ്ഥത പുത്രനോടുള്ളതുപോലെ മാതാവിൻെറ നിയോഗം നമ്മോടുമുണ്ടു്. നാം നമ്മുടെ ആവശ്യങ്ങൾക്കുവേണ്ടി മാതാവിനോടു മദ്ധ്യസ്ഥത അപേക്ഷിക്കാറുണ്ടു്. നല്ലതുതന്നെ. എന്നാൽ അപ്പോൾ മാതാവിനു നമ്മുടെനേരെ ഒരു നിയോഗമുണ്ടു്. എൻെറ മക്കളെ, എൻെറ പുത്രനും നമ്മുടെ കർത്താവുമായവൻ കല്പിക്കുന്നതു നിങ്ങൾ ചെയ്‌വിൻ എന്നു്. കർത്താവിൻെറ കല്പനകളെ എല്ലായ്പോഴും അനുസരിക്കാൻ മാതാവു നമ്മെ ആഹ്വാനം ചെയ്കയാണു്. പരിശുദ്ധന്മാരും ചെയ്യുന്നതു് ഇതുതന്നെ. മാതാവും പരിശുദ്ധന്മാരും സ്വയം ഒരു ദാനവും നമുക്കു തരുന്നില്ല, തരാൻ സ്വന്തനിലയിൽ ശക്തരുമല്ല. പിന്നെയോ, നമ്മുടെ കർത്താവിൽനിന്നു വാങ്ങിത്തരുകയാണു ചെയ്യുന്നതു്. അതിനു നമുക്കു യോഗ്യത വേണമെങ്കിൽ നാം അവിടുത്തെ കല്പനകൾ അനുസരിക്കണം. മാതാവിനും പരിശുദ്ധന്മാർക്കും നമുക്കു തരുവാനുള്ള നിയോഗം ഇതുതന്നെ. 'അവൻ കല്പിക്കുന്നതു നിങ്ങൾ ചെയ്‌വിൻ'. നമ്മുടെ കർത്താവിൻെറ കാലം മുതൽ ഇന്നേയോളം വി. മാതാവും അപ്പോസ്തലന്മാരും തുടങ്ങിയുള്ള എല്ലാ വിശുദ്ധന്മാരും നമ്മെ ചൂണ്ടിക്കാണിക്കുന്നതു കർത്താവിനെയും കർത്താവിനെ മാത്രവുമാണു്. പോരാ, ദീർഘദർശിമാർ ചൂണ്ടിക്കാണിച്ചതും കർത്താവിനെത്തന്നെയാണു്. നാമും ചൂണ്ടിക്കാണിക്കേണ്ടതു കർത്താവിനെയാണു്. അത്ഭുതസിദ്ധികളോടുകൂടിയ യോഹന്നാൻ സ്നാപകനും 'ഇതാ ലോകത്തിൻെറ പാപത്തെ വഹിക്കുന്ന ദൈവത്തിൻെറ കുഞ്ഞാടു്' എന്നു ചൂണ്ടിക്കാണിക്കുന്നു. 'രക്ഷിക്കപ്പെടുവാൻ ആകാശ

ത്തിൻകീഴിൽ മനുഷ്യരുടെ ഇടയിൽ നൽകപ്പെട്ട വേറൊരു നാമവുമില്ല' (അപ്പോ. 4:12) എന്നു ഖണ്ഡിതമായി വി. പത്രോസ് അപ്പോസ്തോലൻ പ്രഖ്യാപിക്കുന്നു. അതിനാൽ കർത്താവിൻെറ അനുഗാമികളായ നമ്മുടെ പ്രമതല കർത്താവിൻെറ കല്പനയനുസരിച്ചു ജീവിക്കുകയും കർത്താവിനെ മററുള്ളവർക്കു ചൂണ്ടിക്കാണിച്ചുകൊടുക്കുകയുമാണ്.

## ചെറിയ കാര്യങ്ങൾ ആവശ്യപ്പെടുന്നു

നമ്മുടെകർത്താവു മനുഷ്യനായിഅവതരിച്ചു. തൻെറ രക്ഷണ്യപ്രവൃത്തികൾ നിർവ്വഹിക്കുന്നതിനു മനുഷ്യരായനമ്മുടെ സഹകരണം ആവശ്യപ്പെടുന്നു. തനിക്കുസ്വയം കഴിയാഞ്ഞിട്ടല്ല, നാം തന്നോടു സഹകരിക്കണം എന്നു കരുതി മാത്രമാണ്. അഞ്ചപ്പംകൊണ്ട് അയ്യായിരംപേരെ തൃപ്തിപ്പെടുത്തിയപ്പോൾ 'നിങ്ങളുടെ കയ്യിൽ എന്തുണ്ട്'' എന്നു ചോദിക്കുന്നു. കാനായിലെ കല്യാണത്തിൽ വെള്ളം വീഞ്ഞാക്കി. ഇല്ലായ്മയിൽനിന്നു വീഞ്ഞുണ്ടാക്കുക തനിക്കു നിഷ്പ്രയാസം. എന്നാൽ ചെറിയ തോതിലെങ്കിലും നാം സഹകരിക്കണം എന്നു കാണിപ്പാൻ കല്പാത്രങ്ങൾ വെള്ളംകൊണ്ടു നിറയ്ക്കാൻ താൻ കല്പിക്കുന്നു. വിരുന്നിലെ ശുശ്രൂഷക്കാർക്ക് ഇതു നിസ്സാരകാര്യം.

കർത്താവു നമ്മോടു് ആവശ്യപ്പെടുന്ന നിസ്സാര കാര്യങ്ങൾപോലും അനുഷ്ഠിക്കുന്നതിൽ നമ്മിൽ പലരും വൈമുഖ്യമുള്ളവരല്ലയോ? നോമ്പിൽ ചില വ്രതങ്ങൾ അനുഷ്ഠിക്കണം. ചിലചില ഭക്ഷണവിഭവങ്ങൾ വെടിയണം. അല്പം മീനോ മോരോ കൂട്ടാത്തതാണോ നോമ്പ് എന്നു പലരും ചോദിക്കും. അവ വർജ്ജിക്കുക എന്നതിനെക്കാൾ താൻ സൂക്ഷിക്കുന്നതു് നാം ശിക്ഷണത്തിനു വിധേയരാകുന്നുണ്ടോ എന്നാണ്. ഏദനിൽ ഒരു ചെറിയ കാര്യം മാത്രമേ ആദാംദമ്പതികളോട് ആവശ്യപ്പെട്ടുള്ളു. നന്മതിന്മകളെക്കുറിച്ചുള്ള ഒരേ ഒരു വൃക്ഷത്തിൻെറ ഫലമൊഴിച്ചു തോട്ടത്തിലെ സകല വൃക്ഷങ്ങളുടെ ഫലങ്ങളും ഭക്ഷിക്കാം. അതു് ഒരു നിസ്സാരകാര്യമായി അവർക്കു തോന്നിയിരിക്കും. അതിന്മേൽ സാത്താൻെറ പ്രേരണയാൽ വിവേചനാധികാരം അവർ ഉപയോഗിച്ചു. പക്ഷെ, ആ നിസ്സാര സംഗതിയുടെ തിരസ്ക്കരണം ഭാഗ്യാനുഭവത്തിൽനിന്നുള്ള അന്യപ്പെടൽ ആയിരുന്നു. നയമാനോട് അവൻെറ കുഷ്ഠരോഗനിവാരണത്തിനു് തുലോം ചെറിയ ഒരു കാര്യമേ ഏലീശാദീർഘദർശി ആവശ്യപ്പെട്ടുള്ളു. അവൻ അതിനെ ആദ്യം നിസ്സാരമായി കരുതി. അവൻെറ രോഗബാധ വിട്ടുമാറിയില്ല. എന്നാൽ അവൻ അതു അനുസരിച്ചപ്പോഴോ പരിപൂർണ്ണസൗഖ്യവാനായിത്തീന്നു. അതിനാൽ കർതൃനിയോഗങ്ങളുടെ മേൽ നാം വിവേചനാധികാരം പ്രയോഗിച്ചുകൂടാത്തതും പ്രയോഗിക്കുന്നതു് ആപൽക്കരവുമാകുന്നു.

## ദൈവമേ, വെള്ളം നിന്നെ കണ്ടു

ആറു കല്പാത്രങ്ങൾ വെള്ളംകൊണ്ടു നിറയ്ക്കപ്പെട്ടു. 'ഇപ്പോൾ കോരി വിരുന്നുവാഴിക്കു കൊണ്ടുപോയി കൊടുപ്പിൻ' എന്നു കർത്താവു കല്പിച്ചു. വിരുന്നുവാഴി രുചിച്ചറിഞ്ഞു. മേൽത്തരം വീഞ്ഞ്! വെള്ളം വീഞ്ഞായിത്തീർന്നു. എപ്പോൾ? അതിൻെറ സ്രഷ്ടാവിനെകണ്ടപ്പോൾ. 'ദൈവമേ വെള്ളം നിന്നെ കണ്ടു' (സങ്കീ. 77: 16) എന്നുള്ള സങ്കീത്തനക്കാരൻെറ പാട്ടു് അത്ഥവത്തായി. വെള്ളം! അതിൻെറ നിറവും മണവും രുചിയുമില്ലാത്ത അവസ്ഥയിൽനിന്നും പെട്ടെന്നുണ്ടായ പരിവത്തനം! ഈ പരിവത്തനം നമ്മിലുണ്ടാകണം. നാം നിറവും മണവും രുചിയുമില്ലാത്തവരായിരിക്കുന്ന അവസ്ഥയ്ക്കു പരിഹാരം വരണമെങ്കിൽ സ്രഷ്ടാവിനെ കാണണം. ഇന്നു പലരും യഥാത്ഥത്തിൽ കർത്താവിനെ കാണുന്നില്ല. സ്രഷ്ടാവിങ്കലേക്കു നോക്കണം. മാനസാന്തരം ഉണ്ടാകണം. പരിശുദ്ധാത്മാവിൻെറ ഫലങ്ങൾ പുറപ്പെടുവിക്കണം.

## ഒഴിഞ്ഞ കൽപാത്രങ്ങൾ

ഇന്നു നാം ഒഴിഞ്ഞുകിടക്കുന്ന കൽപാത്രങ്ങളാണ്. നമ്മുടെ ഹൃദയങ്ങൾ ഭക്തിയാകുന്ന വെള്ളംകൊണ്ടു നിറയ്ക്കുക. അതു ദൈവകൃപയാകുന്ന മേൽത്തരം വീഞ്ഞാക്കി രൂപാന്തരപ്പെടുത്താൻ നമ്മുടെ കർത്താവിനു കഴിയും.

അതിഥികൾക്കെല്ലാവക്കും സംതൃപ്തി. ആതിഥേയനു സന്തോഷം. ക്ഷണിച്ചവരും ക്ഷണിക്കപ്പെട്ടവരും ഒരുപോലെ സന്തോഷിക്കുകയും തൃപ്തിപ്പെടുകയും ചെയ്തതു് കർത്താവു് ആ വിരുന്നിൽ ഉണ്ടായിട്ടാണ്. അതിനാൽ നമ്മുടെ എല്ലാ പ്രവത്തനങ്ങളും കർത്താവിനോടുകൂടെ ആയിരിക്കട്ടെ.

---

# 2. സന്യാസിശ്രേഷ്ഠനായ മാർ അന്തോനിയോസ് (തുടർച്ച)

## സമരാങ്കണത്തിൽ

(ഫാദർ പി. വി. ജോസഫ് എം. ഏ., എറണാകുളം)

**"കർത്താവേ, അങ്ങ് എവിടെയായിരുന്നു. എന്തുകൊണ്ടാണ് എൻെറ വേദനകൾ ഇല്ലാതാക്കുവാൻ ആരംഭത്തിലെ എത്തിച്ചേരാതിരുന്നതു്?"**

**"അന്തോനിയോസെ, ഞാൻ ഇവിടെത്തന്നെ ഉണ്ടായിരുന്നു. നിൻെറ യുദ്ധം കാണുവാനായിട്ടു് ഞാൻ കാത്തിരിക്കയായിരുന്നു".**

**ശക്തിയാർജ്ജിക്കുന്നു**

മുൻ ലേഖനത്തിൽ നാം കണ്ടതു പോരാട്ടത്തിൻെറ ആരംഭമാണു്. പരീക്ഷകൻ പരാജയപ്പെട്ട തൽക്കാലം പിൻവാങ്ങിയെങ്കിലും വിശുദ്ധനെ കുടുക്കിലകപ്പെടുത്തുന്നതിനു് അവസരം പാർത്തുകൊണ്ടിരുന്നു. ജഡീകാഭിലാഷങ്ങളാൽ അന്തോനിയോസിനെ കീഴ്പ്പെടുത്താൻ സാദ്ധ്യമല്ലെന്നു കണ്ടപ്പോൾ മററു മാർഗ്ഗങ്ങൾ ആരായുകയായി. പിശാചിൻെറ കുതന്ത്രങ്ങൾ എങ്ങനെയെല്ലാമെന്നു തിരുവെഴുത്തുകളിൽനിന്നു നല്ലവണ്ണം മനസ്സിലാക്കിയിട്ടുള്ള അന്തോനിയോസ് തൻെറ ശരീരത്തെ കീഴ്പ്പെടുത്തുവാനുള്ള വ്രതചര്യകളോടൊപ്പം സുകൃതങ്ങളിൽ വളരുന്നതിനുള്ള പരിപാടികൾ ഓരോന്നോരോന്നായി സ്വീകരിച്ചുകൊണ്ടിരുന്നു. രാത്രി മുഴുവൻ അദ്ദേഹം ഉറങ്ങാതെ പ്രാർത്ഥനയിലും ധ്യാനത്തിലും കഴിച്ചുകൂട്ടി. ദിവസം ഒരു നേരം മാത്രമാക്കി ഭക്ഷണം; അതും സൂര്യാസ്തമനത്തിനു ശേഷം. ചിലപ്പോൾ രണ്ടും നാലും ദിവസമൊരുമിച്ചു ഭക്ഷണം വെടിഞ്ഞു ജീവിക്കും. ഉണക്കറൊട്ടി അല്പം ഉപ്പു ചേർത്തു ഭക്ഷിക്കും; പച്ചവെള്ളം മാത്രം കുടിക്കും. (മാംസവും വീഞ്ഞും എല്ലാ സന്യാസിമാരും വർജ്ജിച്ചിരുന്നു). കിടക്കാൻ ആദ്യകാലങ്ങളിൽ പുല്ലുപായ് ചിലപ്പോൾ ഉപയോഗിച്ചിരുന്നു എങ്കിലും അധികസമയവും വെറും തറയിലാണു കിടക്കുക. എണ്ണ തീരെ ഉപയോഗിച്ചിരുന്നില്ല. ശരീരത്തെ ക്ഷീണിപ്പിക്കുക എന്നതല്ല, 'ഞാൻ ബലഹീനനായിരിക്കുമ്പോൾതന്നെ ശക്തനാകുന്നു' എന്നുള്ള വി. പൗലൂസ് അപ്പോസ്തോലൻെറ വചനം അന്വർത്ഥമാകുമാറു് ആദ്ധ്യാത്മികാഭ്യാസം മൂലം ശക്തനാകുക എന്നതായിരുന്നു ഈ തപശ്ചര്യയുടെ ഉദ്ദേശം. ആത്മാവിൻെറ ഊട്ടം പാവം ശക്തി പ്രാപിച്ചുവരുമ്പോൾ ശാരീരികസുഖങ്ങൾ പരിഗണനാർഹമാകുന്നില്ല. സുകൃതജീവിതത്തിലുള്ള പുരോഗതിയും അതിനുവേണ്ടി ലൗകികങ്ങളിൽ നിന്നുള്ള പിന്മാററവും (Retirement)കാലത്തിൻെറ ദൈർഘ്യത്തിലല്ല കണക്കാക്കേണ്ടതു്, പിന്നെയോ അതിനുവേണ്ടിയുള്ള ആഗ്രഹത്തിൻെറയും ഉദ്ദേശസ്ഥിരതയുടെയും അളവിലാണു് എന്നുള്ള തീരുമാനത്തിൽ അദ്ദേഹം എത്തിച്ചേർന്നു. കഴിഞ്ഞ കാര്യങ്ങളെപ്പററി അധികം ചിന്താകുലനാകാതെ, പുരോഗതിക്കുവേണ്ടിയുള്ള പ്രയത്നങ്ങളിൽ ഏർപ്പെട്ടു. 'പിമ്പിലുള്ളതു മറന്നും മുമ്പിലുള്ളതിനെ ആഞ്ഞും പരമവിളിയുടെ വിരുതിനായി ഓടുന്നു, എന്നു വി. പൗലൂസ് പറഞ്ഞിരിക്കുന്ന പ്രകാരമുള്ള പ്രയത്നം. 'ഞാൻ ആരുടെ മുമ്പാകെ നിൽക്കുന്നുവോ, ആ യഹോവാ ജീവിക്കുന്നു' (1 രാജാ. 18: 15) എന്നുള്ള ഏലിയാദീർഘദർശിയുടെ വാക്കുകളെപ്പററി അദ്ദേഹം വളരെയധികം ബോധവാനായിരുന്നു. താൻ ദിവസവും ദൈവസന്നിധിയിൽ പ്രത്യക്ഷപ്പെടുവാൻതക്കവണ്ണം യോഗ്യനായിത്തീരേണ്ടതിനു് ഹൃദയവിശുദ്ധിയോടുകൂടി എപ്പോഴും ദൈവത്തിനു തന്നെത്തന്നെ കീഴ്പ്പെടുത്തിക്കൊണ്ടു തൻെറ ദിവസങ്ങൾ ആരംഭിച്ചുവന്നു. 'വലിയവനായ ഏലിയായുടെ ജീവിതത്തിൻെറ കണ്ണാടിയിൽക്കൂടി ഒരു മുനി തന്നെത്തന്നെ കാണേണ്ടിയിരിക്കുന്നു' എന്നു് അന്തോനിയോസ് പറയുമായിരുന്നു.

## സമരം മുറുകുന്നു

തന്റെ ഗ്രാമത്തിൽനിന്നു് അല്പമകലെയുള്ള ശ്മശാനസ്ഥലത്തേക്കു് അദ്ദേഹം മാറി. വല്ലപ്പോഴുമുള്ള ഭക്ഷണത്തിനു വേണ്ട റൊട്ടി കൊടുക്കാൻ ഒരു പരിചിതനെ ഏർപ്പാടുചെയ്തു. ഒരു ശവകുടീരത്തിനുള്ളിൽ പ്രവേശിച്ചു. അതിന്റെ വാതിൽ അദ്ദേഹത്തിന്റെ നിർദ്ദേശപ്രകാരം സ്നേഹിതൻ അടച്ചു. ഏകനായി അവിടെ കഴിച്ചുകൂട്ടി. ശത്രുവിനു് ഇതു താങ്ങുവാനാകുന്നതിൽ അപ്പുറമായിരുന്നു. ചുരുങ്ങിയ കാലംകൊണ്ടു് അന്തോനിയോസ് ഈ പ്രദേശം മുഴുവൻ ശിക്ഷണ (Discipline) ത്തിനു വിധേയമാക്കുമെന്നുള്ള ഭീതി അവനെ പിടികൂടി. ഇതു് ക്രൈസ്തവ സന്യാസിമാരുടെ വാസഭൂമിയാകുമെന്നു് അവൻ ഭയപ്പെട്ടു.

ഒരു രാത്രിസമയം ഉഗ്രന്മാരായ കുറെ മുട്ടാളന്മാർ—അവർ ശത്രുവിന്റെ കിങ്കരന്മാരായ പൈശാചികഗണങ്ങളായിരുന്നു— അന്തോനിയോസിനെ സമീപിച്ചു പ്രഹരങ്ങളേല്പിച്ചു. വേദനകൊണ്ടു് അദ്ദേഹം പിടഞ്ഞു. സംസാരശക്തി ക്ഷയിച്ചു. ബലമററു തറയിൽ വീണു. അതികഠിനമായ പീഡനം. സാധാരണ മനുഷ്യർക്കിത്ര ഭയങ്കരമായിപ്രവർത്തിക്കാൻ തോന്നുകയില്ല. പക്ഷെ, ദൈവത്തിൽ പ്രത്യാശ വച്ചിരിക്കുന്നവരെ അവിടുന്നു കൈവിടുകയില്ലല്ലോ. പിറെറദിവസം മുൻപറഞ്ഞ പരിചയക്കാരൻ റൊട്ടിയുമായി കടന്നുവന്നു. അയാഠം വാതിൽ തുറന്നപ്പോഠം ചേതനയററു കിടക്കുന്ന അന്തോനിയോസിനെ കണ്ടു. ഉടൻ പൊക്കിയെടുത്തു ഗ്രാമത്തിലുള്ള പള്ളിയിൽ കൊണ്ടുചെന്നാക്കി. സ്വന്തക്കാരും ഗ്രാമവാസികളും ഒരു മൃതശരീരത്തിനു ചുററുമെന്ന പ്രകാരം കൂടി. ഏകദേശം പാതിരാത്രിസമയമായപ്പോഠം ബോധം വീണു, മെല്ലെ എഴുന്നേററിരുന്നു. അപ്പോഠം അവിടെ കൂടിയിരുന്നവരെല്ലാവരും ഉറങ്ങുന്നതാണു കണ്ടതു്. തന്റെ കൂട്ടുകാരൻ മാത്രം ഉണർന്നിരിക്കുന്നു. അദ്ദേഹം തലകൊണ്ടു് ആംഗ്യം കാട്ടി, അയാളെ വിളിച്ചു. ആരെയും വിളിച്ചുണർത്താതെ വീണ്ടും തന്നെ ആ ശവകുടീരത്തിൽ കൊണ്ടുചെന്നാക്കുവാൻ ആവശ്യപ്പെട്ടു.

ആ സ്നേഹിതൻ അന്തോനിയോസിനെ എടുത്തുകൊണ്ടുപോയി കുടീരത്തിനുള്ളിലാക്കി. പക്ഷെ, വേദനകൊണ്ടു് എഴുന്നേററു നില്ക്കാൻ വയ്യ. കിടന്നുകൊണ്ടു പ്രാർത്ഥിച്ചു. അപ്പോഴേക്കും ഒരു നവചൈതന്യം പ്രസരിച്ചു. അന്തോനിയോസ് അത്യുച്ചത്തിൽ അട്ടഹസിച്ചു. 'ഇതാ! അന്തോനിയോസ് ഇവിടെത്തന്നെ. എന്റെ ശത്രുവേ, നീ ഇതിലും അധികമായി എന്നെ അടിച്ചു മുറിവേല്പിച്ചാലും കർത്താവായ യേശുക്രിസ്തുവിൽനിന്നുള്ള സ്നേഹത്തിൽനിന്നു് എന്നെ പിന്തിരിപ്പിക്കാൻ അവയ്ക്കൊന്നിനും സാധിക്കയില്ല. അദ്ദേഹം സങ്കീർത്തനം പാടി: 'എനിക്കെതിരായി ഒരു സൈന്യം പാളയമിറങ്ങിയാലും എന്റെ ഹൃദയം ഭയപ്പെടുകയില്ല'. ഈ പീഡനങ്ങളെല്ലാമേററതിന്റെ ശേഷവും അന്തോനിയോസ് തിരികെ വരുവാൻ ധൈര്യപ്പെട്ടതിൽ സകല നന്മകളുടെയും ശത്രുവായ സാത്താൻ അത്ഭുതം കൂറി. അവൻ ചെന്നായ്ക്കളായ തന്റെ കിങ്കരന്മാരെയെല്ലാം കൂട്ടിക്കൊണ്ടു വീണ്ടും പാഞ്ഞെത്തി.

സാത്താൻ അവന്റെ ദൂതഗണങ്ങളോടു പറഞ്ഞു:—'ഇതാ നിങ്ങഠം നോക്കുക. ജഡേച്ഛകഠം കൊണ്ടോ താഡനങ്ങഠംകൊണ്ടോ ഈ മനുഷ്യനെ നിലയ്ക്കു നിറുത്താൻ സാധിക്കയില്ല.

## FOR FAVOURS RECEIVED





Mrs. Cherian.



Fr. E. J. A.



കൊച്ചുമോൻ, ആലുവാ.



ഏലിയാമ്മ, ഭോപ്പാൽ.

അതുകൊണ്ടു് മറെറാരു മാർഗ്ഗത്തിലൂടെ അവനെ വീണ്ടും നമുക്കു് ആക്രമിക്കാം'. തിന്മകാംക്ക രൂപവ്യത്യാസം വരുത്തുവാൻ പിശാചുക്കാംക്ക പ്രയാസമില്ലല്ലോ.

ഒരു രാത്രിസമയം. ആ പ്രദേശം മുഴുവൻ ഭൂമികുലുക്കംപോലുള്ള ഒരനുഭവം. മൃഗങ്ങളും ഇഴജന്തുക്കളുമിളകി. അവ ഭൂതാവേശിതമായ വയോ, ഭൂതങ്ങൾ അതതു രൂപം എടുത്തവയോ ആയിരുന്നു. സിംഹം, കരടി, പുള്ളിപ്പുലി, കാള, വിഷസർപ്പങ്ങാം, തേളു്, ചെന്നായു്. ക്ഷുദ്രജീവികളെക്കൊണ്ടവിടമെല്ലാം നിറഞ്ഞു. ആക്രമിക്കുവാനുള്ള ആവേശത്തോടെ സിംഹം അലറുന്നു. കുത്തിക്കീറുവാനുള്ള ശ്രമമാണു കാള. സർപ്പം കിടന്നു പുളയുകയാണു്. ചെന്നായു് കടിച്ചുകീറുവാൻ വെമ്പുകയാണു്. പക്ഷെ അവയൊന്നിനും വിശുദ്ധനെ സമീപിക്കാൻ സാധിക്കുന്നില്ല. അവയെല്ലാം പിൻവാങ്ങി പ്പോയി. അന്തോനിയോസാകട്ടെ ശരീരത്തിന്റെ വേദനയാൽ ഞരങ്ങിക്കൊണ്ടെങ്കിലും യാതൊരു മനശ്ചാഞ്ചല്യവും കൂടാതെ കണ്ടുകൊണ്ടു തറയിൽ കിടന്നു. അന്തോനിയോസു് സാത്താനെ പരിഹസിച്ചു:—'നിങ്ങളിൽ എന്തെങ്കിലും ശക്തിയുണ്ടായിരുന്നുവെങ്കിൽ നിങ്ങളിൽ ഒരെണ്ണം മാത്രം വന്നാൽ മതിയായിരുന്നു എന്നെ ഹിംസിക്കുവാൻ. എന്നാൽ സർവ്വശക്തനായ കർത്താവു നിങ്ങളെ ബലഹീനരാക്കിയതിനാലാണു് നിങ്ങാം കൂട്ടമായി എന്നെ ആക്രമിക്കുവാൻ വന്നതു്. നിങ്ങാം വന്യമൃഗങ്ങളുടെ രൂപം സ്വീകരിച്ചതുതന്നെ നിങ്ങളുടെ ബലഹീനതയുടെ തെളിവാണു്. നിങ്ങാംക്കു കഴിയുമെങ്കിൽ ഇനിയും ആക്രമിച്ചുകൊള്ളുക. താമസിക്കേണ്ടാ. അസാദ്ധ്യമെങ്കിൽ എന്തിനു വൃഥാ എന്നെ ശല്യപ്പെടുത്തുന്നു? എന്റെ കർത്താവിലുള്ള എന്റെ വിശ്വാസം എനിക്കു ബലവും കോട്ടയുമാകുന്നു'. പിശാചുക്കാം പരിശുദ്ധന്റെ നേരെ പല്ലു കടിച്ചു. അല്ലാതെ അവർക്കപ്പോാം ഒന്നും സാദ്ധ്യമല്ലായിരുന്നു.

അന്തോനിയോസു് മേല്പോട്ടു നോക്കിയപ്പോാം തന്റെ വാസസ്ഥലത്തിന്റെ— കുടീരത്തിന്റെ—മേൽമൂടികാം തുറക്കപ്പെട്ടിരിക്കുന്നു! വലിയ പ്രകാശം തന്റെമേൽ ആഴ്ന്നിറങ്ങുന്നു. പിശാചുക്കാം തൽക്ഷണം അപ്രത്യക്ഷരായി. ശരീരത്തിന്റെ വേദനകാം അതിവേഗം ഇല്ലാതായി. മുറിവു മുഴുവനും കരിഞ്ഞിരിക്കുന്നു. ശ്വാസോച്ഛ്വാസം സുഗമമായി. അപ്പോാം അന്തോനിയോസു് തനിക്കു ലഭിച്ച അത്ഭുതസഹായത്തെപററി ചിന്തിച്ചുകൊണ്ടു ചോദിച്ചു:—

'കർത്താവേ, അങ്ങു് എവിടെയായിരുന്നു? എന്തുകൊണ്ടാണു് എന്റെ വേദനകാം ഇല്ലാതാക്കുവാൻ അതിന്റെ ആരംഭത്തിലേ എത്തിച്ചേരാതിരുന്നതു്'?

'അന്തോനിയോസേ! ഞാൻ ഇവിടെത്തന്നെ ഉണ്ടായിരുന്നു' തന്നോടു സംസാരിക്കുന്ന ഒരു ശബ്ദം അന്തോനിയോസു് കേട്ടു: 'നിന്റെ യുദ്ധം കാണുവാനായിട്ടു ഞാൻ കാത്തിരിക്കുകയായിരുന്നു. നീ ഇവയെല്ലാം ക്ഷമയോടെ സഹിക്കുകയും കീഴ്പ്പെടാതിരിക്കുകയും ചെയ്തതുകൊണ്ടു് ഞാൻ എന്നും നിനക്കു നായകനായിരിക്കും'.

തൽക്ഷണം അന്തോനിയോസു് എഴുന്നേററുനിന്നു പ്രാർത്ഥിച്ചു. മുമ്പുണ്ടായിരുന്നതിനെക്കാാം കൂടുതൽ ശക്തി തനിക്കു ലഭിച്ചിരിക്കുന്നതായി അനുഭവപ്പെട്ടു. ഈ കാലയളവിൽ മുപ്പത്തഞ്ചു വയസ്സാണു് അന്തോനിയോസിന്റെ പ്രായം.

## പർവ്വതപ്രദേശത്തേക്കു താമസം മാററുന്നു

പിറെറദിവസംതന്നെ കർത്തൃസേവനത്തിലുള്ള അത്യാകാംക്ഷയോടെ അന്തോനിയോസു് ഇറങ്ങിത്തിരിച്ചു. മുമ്പു കണ്ടിട്ടുള്ള ഒരു വൃദ്ധനെ സമീപിച്ചു. വൃദ്ധനോടൊന്നിച്ചു മരുഭൂവാസത്തിനു് ആഗ്രഹിക്കുന്നതായി അറിയിച്ചു. എന്നാൽ വൃദ്ധനാകട്ടെ തന്റെ പ്രായാധിക്യത്തെ പരിഗണിച്ചും, അതുപോലുള്ള നടപ്പു് മുമ്പില്ലാതിരുന്നതിനാലും ആ അഭ്യർത്ഥന നിരസിച്ചു. അന്തോനിയോസു് നിരാശനായില്ല. ഏകനായി പർവ്വതപ്രദേശത്തേക്കു യാത്ര തിരിച്ചു. അന്തോനിയോസിന്റെ ശുഷ്ക്കാന്തി ശത്രുവിനെ കിടിലം കൊള്ളിച്ചു. ഈ ഉദ്യമത്തിൽനിന്നു് അദ്ദേഹത്തെ പിന്തിരിപ്പിക്കുന്നതിനുള്ള കണികകാം നിരത്തി. അന്തോനിയോസു് യാത്ര തുടരുകയാണു്. അതാ വഴിയിൽ വെള്ളിത്തളികഎന്നുതോന്നിക്കുന്ന ഒരുസാധനം കിടക്കുന്നു! വിശുദ്ധൻ ഒരു നിമിഷം നിന്നു. ഇതു സാത്താന്റെ വഞ്ചനതന്നെ.

'ഈ മരുഭൂമിയിൽ ഒരു വെള്ളിത്തളിക എവിടെനിന്നു വരാനാണു്. സാധാരണ ജനസഞ്ചാരമുള്ള വഴിയല്ലിതു്. തളികയുടെ വലുപ്പം നോക്കുമ്പോാം ആരുടെയെങ്കിലും കൈയിൽനിന്നു വഴുതിപ്പോയതാണെന്നു വിചാരിപ്പാൻ പ്രയാസം. അഥവാ അങ്ങനെ വല്ലതും സംഭവിച്ചാൽ ഉടമസ്ഥൻ മടങ്ങിവരാതിരിക്കയില്ല. ഇതു സാത്താന്റെ തട്ടിപ്പുതന്നെ. ദുഷ്ടാ, ഇതുകൊണ്ടു് എന്നെ പ്രലോഭിപ്പിക്കാമെ

ന്നു നീ വിചാരിക്കേണ്ടാ. ഇതു നിന്നോടുകൂടിത്തന്നെ നാശത്തിലേക്കു പോകട്ടെ'. ഇതു പറഞ്ഞ മാത്രയിൽ ആ വെള്ളിത്തളിക പുക പോലെ അപ്രത്യക്ഷമായി. യാത്ര തുടർന്നു.

ഇപ്രാവശ്യം വെറും കാഴ്ചകളായിട്ടല്ല, പ്രത്യക്ഷത്തിൽതന്നെ യഥാർത്ഥ സ്വർണ്ണക്കട്ടികൾ വഴിയിൽ വിതറപ്പെട്ടു കിടക്കുന്നു! അവയുടെ ബഹുത്വത്തിൽ അന്തോനിയോസ് അത്ഭുതം കൂറി. ഇതും പരീക്ഷതന്നെ. കാൽ വെന്തുപോകാതെ തീയിൽക്കൂടി എത്ര വേഗം നടന്നുപോകുമോ അത്രയും വേഗത്തിൽ അവയെ കടന്നുപോയി. തിരിഞ്ഞു നോക്കുകപോലും ചെയ്തില്ല.

ഒരു നദിയുടെ തീരത്തെത്തി. മറുകരയിൽ കാടും പടർപ്പും പിടിച്ചു കിടക്കുന്ന പഴയ ഒരു കോട്ട കണ്ടു. അക്കര കയറി അവിടെ വാസമുറപ്പിച്ചു, അവിടെയുണ്ടായിരുന്ന ഇഴജന്തുക്കൾ, ആരോ ഓടിച്ചുകളയുന്നപ്രകാരം ഓടിപ്പോയി. വിശുദ്ധൻ ആ കോട്ടയിൽ ഒരു വാതിലുണ്ടാക്കി ഉള്ളിൽ പ്രവേശിച്ചു. തനിക്ക് ആറു മാസത്തെ ഭക്ഷണത്തിനാവശ്യമായ റൊട്ടിയും ശേഖരിച്ചുവച്ചു. (തബേനായിൽ റൊട്ടി ഒരു വർഷം വരെ കേടുകൂടാതെ ഇരിക്കും). അവിടെ വെള്ളവും ഉണ്ടായിരുന്നു. അവിടെ വാസമുറപ്പിച്ചു. വെളിയിൽ പോവുകയോ ആരെയും കാണുകയോ ചെയ്തില്ല. ഏകാന്തവ്രതപരിശീലനം. വർഷത്തിൽ രണ്ടു പ്രാവശ്യം മുകളിൽനിന്നു കോട്ടയ്ക്കുള്ളിലേക്ക് റൊട്ടി ഇറക്കിക്കിട്ടുമായിരുന്നു.

## വീണ്ടും പോരാട്ടം

അന്തോനിയോസിനെ കാണുവാൻ പരിചയത്തിൽപെട്ട പലരും കോട്ടയ്ക്കു വെളിയിൽ വന്നുകൊണ്ടിരുന്നു. പക്ഷെ, ആർക്കും വാതിൽ തുറക്കപ്പെട്ടില്ല. എന്നാൽ അകത്തുനിന്ന് വലിയ ആൾക്കൂട്ടത്തിൽനിന്നെന്നപ്രകാരമുള്ള ആരവം കേട്ടു തുടങ്ങി:—

'ഞങ്ങളുടെ അവകാശസ്ഥലത്തുനിന്നു മടങ്ങിപ്പോവുക, നിങ്ങൾക്ക് ഇവിടെ എന്തു കാര്യം? നിനക്കു ഞങ്ങളുടെ ആക്രമണത്തെ ചെറുത്തു നില്ക്കാൻ സാദ്ധ്യമല്ല'. ഈ ശബ്ദകോലാഹലം വെളിയിൽനിൽക്കുന്നവർക്കും കേൾക്കാം. ആരോ അന്തോനിയോസിനോടു മല്ലിടുകയാണെന്ന് അവർ വിചാരിച്ചു. അവർ ഗോവണി ഉപയോഗിച്ച് കോട്ടയ്ക്കു മുകളിൽ കയറി. ഒരു ദ്വാരത്തിൽക്കൂടി താഴോട്ടു നോക്കി. അന്തോനിയോസല്ലാതെ മററാരും അവിടില്ല! ഈ ശബ്ദം പിശാചുക്കളുടേതുതന്നെ. അവർ അന്തോനിയോസിനെ വിളിച്ചു. ഭൂതങ്ങൾ അവിടെയുണ്ടെന്നുള്ള ഭാവംപോലും കാണിക്കാതെ അദ്ദേഹം കോട്ടവാതിൽ തുറന്നു. അദ്ദേഹം വളരെ ശാന്തനായി കാണപ്പെട്ടു. 'ഭൂതങ്ങൾ ഭീരുക്കൾക്കെതിരെ പ്രയോഗിക്കുന്ന വിദ്യകളാണിവയൊക്കെ; അങ്ങനെയുള്ളപ്പോൾ കുരിശു വരച്ചാൽ മതി,' അദ്ദേഹം ഗുണദോഷിച്ചു. അവർ അങ്ങനെ ചെയ്തു, സുരക്ഷിതരായി പിരിഞ്ഞുപോയി. അദ്ദേഹം ഏകനായി അവിടെ കഴിച്ചുകൂട്ടി. ദുരാത്മാക്കളുടെ ബഹളം ഒട്ടൊതുങ്ങി.

ഉയരത്തിൽനിന്നുള്ള വെളിപാടുകൾ അന്തോനിയോസിനെ ധൈര്യപ്പെടുത്തിക്കൊണ്ടിരുന്നു. എതിരാളിയുടെ ബലഹീനത ശരിക്കും വെളിവാക്കപ്പെട്ടു.

അന്തോനിയോസിൻെറ ആ പഴയ പരിചയക്കാരൻ, തൻെറ സ്നേഹിതനെ കാണാതെ വളരെ കുണ്ഠിതപ്പെട്ടിരുന്നു. ജീവിച്ചിരിപ്പുണ്ടോ എന്നുതന്നെ സംശയിച്ചു. പല വഴിക്കും

അന്വേഷിച്ചു. ഒടുവിൽ കോട്ടവാതുക്കലെത്തി. അപ്പോഠം അകത്തുനിന്നു് പരിശുദ്ധൻ കീത്തനങ്ങഠം പാടുന്നതു കേഠംക്കാം. പക്ഷെ, വാതിൽ തുറന്നില്ല. അയാഠം പലപ്പോഴും അവിടെ വന്നുകൊണ്ടിരുന്നു. 'ദൈവം എഴുനേൽക്കും. അവൻെറ ശത്രുക്കഠം ചിതറിപ്പോകും. തന്നെ ദ്വേഷിക്കുന്നവർ അവൻെറ മുമ്പിൽനിന്നു ചിതറിപ്പോകട്ടെ. പുകപോലെ അവൻ അപ്രത്യക്ഷമാകട്ടെ. തീയുടെ മുമ്പിൽ മെഴുകു് എന്നപ്രകാരം പാപികഠം ദൈവസന്നിധിയിൽ നശിച്ചുപോകും. സകല ജാതികളും എന്നെ ചുററിവളഞ്ഞു. കത്താവിൻെറ നാമത്തിൽ ഞാൻ അവരെ തോല്പിച്ചു' (സങ്കീ 68: 18, 118: 10).

## ജനക്കൂട്ടം ആകർഷിക്കപ്പെടുന്നു

ഏകദേശം ഇരുപതു സംവത്സരം ഈ ഏകാന്തവാസപരിശീലനം നടത്തി. ഒരിക്കലും അവിടം വിട്ടുപോവുകയോ, ആരാലും അധികം കാണപ്പെടുകയോ ചെയ്തില്ല. പലരും അദ്ദേഹത്തെ കാണുവാനും അനുകരിപ്പാനും താല്പര്യം പ്രദർശിപ്പിച്ചുതുടങ്ങി. അദ്ദേഹം ഇരുന്ന ശ്രീകോവിലിൻെറ വാതിൽ അവർ തല്ലിത്തുറന്നു. അന്തോനിയോസാകട്ടെ പരിശുദ്ധാത്മാവു നിറഞ്ഞവനായി മുമ്പോട്ടു വന്നു. വലിയ ജനക്കൂട്ടം. അന്നാദ്യമായിട്ടാണു് ജനങ്ങഠം, അദ്ദേഹം കോട്ടയിൽ പാർപ്പു തുടങ്ങിയശേഷം അദ്ദേഹത്തെ കണ്ടതു്. അവർ അത്ഭുതപ്പെട്ടുപോയി. ദീർഘമായ ഏകാന്തവാസംകൊണ്ടും ഉപവാസംകൊണ്ടും അദ്ദേഹം ഒരു അസ്ഥിപഞ്ജരമായിത്തീർന്നിരിക്കുമെന്നാണവർ വിചാരിച്ചതു്. പക്ഷെ, മുമ്പു കണ്ടിട്ടുള്ളതിൽനിന്നു കാര്യമായ യാതൊരുവ്യത്യാസവും ശരീരത്തിനില്ല. എന്നാൽ മുഖം കൂടുതൽ തേജസ്സാജ്ജിച്ചിട്ടുണ്ടു്. തന്നെ സ്നേഹിക്കുന്ന ഇത്ര വലിയ ഒരു ജനക്കൂട്ടത്തെ കണ്ടതുകൊണ്ടു് പ്രത്യേകാൽ ഒരു സന്തോഷമോ പ്രയാസമോ ഉണ്ടായിരുന്നില്ല. അവരുടെ അഭിവാദനങ്ങളിൽ മതിമറന്നുമില്ല. പരിപക്വമായ ചിന്തയാൽ അദ്ദേഹം ഭരിക്കപ്പെട്ടു. ഒരു സാധാരണക്കാരനെപ്പോലെ അദ്ദേഹം കാണപ്പെട്ടു. അവിടെ സന്നിഹിതരായ പലരുടെയും ശാരീരിക അസ്വാസ്ഥ്യതകഠം അദ്ദേഹം മുഖാന്തിരമായി കർത്താവു സൗഖ്യപ്പെടുത്തി. പലരിൽനിന്നും ദുരാത്മബാധ ഒഴിവാക്കി. ദുഃഖിതരായിരുന്ന അനേകർക്കു് അദ്ദേഹത്തിൻെറ വാക്കുകഠം ആശ്വാസം നൽകി. പരസ്പരം കലഹിച്ചിരുന്നവരെ രമ്യപ്പെടുത്തി. ലോകത്തിലുള്ള സർവ്വത്തെക്കാളും കൂടുതലായി കർതൃസ്നേഹത്തിൽ എല്ലാവരും നിലനിൽക്കണമെന്നു് അദ്ദേഹം ഉത്ബോധിപ്പിച്ചു. തൻെറ ഏകപുത്രനെ നമുക്കെല്ലാവക്കുമായിട്ടു നൽകിയ സ്വർഗ്ഗസ്ഥപിതാവിൻെറ ദയാവായ്പിനെപററി സദാ ഓർക്കണമെന്നു് അവരെ ഉത്ബോധിപ്പിച്ചു. ഏകാന്തജീവിതത്തെ ആശ്ലേഷിക്കുവാൻ അനേകരെ പ്രേരിപ്പിച്ചു. തൽഫലമായി ആ പർവ്വതപ്രദേശങ്ങളിൽ അനേകം സെല്ലുകഠം ഉയർന്നുവന്നു. മരുഭൂമി സന്യാസികളുടെ കുടിയേററസ്ഥലമായി മാറി. ലോകപ്രകാരമുള്ള സകലത്തെയും സ്വന്തക്കാരെയും ഉപേക്ഷിച്ചു് ദൈവരാജ്യത്തിൻെറ പൗരന്മാരായി അനേകം പേർ മുമ്പോട്ടു വന്നു.

## പർണ്ണശാലകഠം സ്ഥാപിക്കപ്പെടുന്നു

നീലനദിക്കും ഫേയുമിനും (ഒരു സ്ഥലത്തിൻെറ പേരു്) ഇടയ്ക്കുള്ള അർസേനോയിററി

FOR FAVOURS RECEIVED രോഗശാന്തിക്കുവേണ്ടി

T. M. K. (Excuse for delay) P. F. George.

# അർമ്മീനിയൻ ഓർത്തഡോക്സ് സഭാസന്ദർശനം

(തുടർച്ച)

(തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ)

അഴിക്കകെത്തു്, അച്ചന്മാരും ശെമ്മാശ്ശന്മാരും രണ്ടു ഗ്രൂപ്പുകളായിനിന്നു് സന്ധ്യാനമസ്ക്കാരം ചൊല്ലി. നമസ്ക്കാരം നമ്മുടേതുപോലെ പാട്ടുകളും സങ്കീർത്തനങ്ങളുമായിരുന്നു. ഓരോന്നിത്തു് ഓരോ ഗ്രൂപ്പിലുള്ളവർ മാറിമാറി ചൊല്ലിയതു് വളരെ ആകർഷകമായിരുന്നു. അച്ചന്മാരിലും ശെമ്മാശ്ശന്മാരിലും അംശവസ്ത്രങ്ങൾ ധരിക്കാതെ നമസ്ക്കാരത്തിൽ സംബന്ധിച്ചവർ ഇല്ലായിരുന്നു എന്നതാണു് അവിടെ കണ്ട ഒരു സവിശേഷത. പ. വസ്ഗൻ കാതോലിക്കോസും മറ്റു് രണ്ടു മെത്രാച്ചന്മാരും സംബന്ധിച്ചിരുന്നു. കാതോലിക്കോസ് തിരുമേനി പ്രത്യേകസിംഹാസനത്തിലായിരുന്നു ഇരുന്നിരുന്നതു്.

## തിയോളജിക്കൽ സിമ്മനാരിയിൽ

എച്ചിമിയാഡ്സിനിൽ അരമനകോമ്പൗണ്ടിൽതന്നെയാണു് തിയോളജിക്കൽ സിമ്മനാരി. സന്ധ്യാനമസ്ക്കാരത്തിനുശേഷം രാത്രി എട്ടുമണിയോടുകൂടി സിമ്മനാരിയിൽ ഞങ്ങൾക്കു് ഒരു സ്വീകരണം നൽകപ്പെട്ടു. വൈദികവിദ്യാർത്ഥികളും അദ്ധ്യാപകരും ചേർന്നു സംഘടിപ്പിച്ചതായിരുന്നു അതു്. സ്വീകരണമീററിംഗിൽ സിമ്മനാരി പ്രിൻസിപ്പലച്ചൻ ഞങ്ങളെ സ്വാഗതം ചെയ്തു. ഞങ്ങൾ സമുചിതമായി മറുപടി പറയുകയും ചെയ്തു. വൈദികവിദ്യാർത്ഥികൾ അർമ്മീനിയൻഭാഷയിൽ പല ഗാനങ്ങളും പാടി ഞങ്ങളെ രസിപ്പിക്കുകയുണ്ടായി. ഗാനാലാപത്തിൽ പ്രത്യേക പരിശീലനം അവർക്കു കൊടുക്കുന്നുണ്ടെന്നു് അവർ ഒരുമിച്ചു പാടിയ അവസരത്തിൽ ഞങ്ങൾക്കു ബോദ്ധ്യമായി. 9 മണിയോടുകൂടി മീററിംഗ് പര്യവസാനിച്ചു. ഞങ്ങൾ തിരികെ അരമനയിലെത്തി ബാവാതിരുമേനിയോടൊപ്പം അത്താഴം കഴിച്ചു.

## കെഗാർത്തു കോൺവെൻറും മററു ചില സ്ഥാപനങ്ങളും

അടുത്ത ദിവസം അതായതു് 22–9–67-ൽ അർമ്മീനിയായിലെ ചില പഴയ മഠങ്ങളും ദയറാകളും സന്ദർശിക്കുന്നതിനുവേണ്ട ഏർപ്പാടുകൾ ചെയ്തു. രാവിലെ പത്തു മണിയോടുകൂടി ഞങ്ങൾ യാത്ര തിരിച്ചു. ആദ്യമായി ഞങ്ങൾ പോയതു് അരമനയിൽനിന്നും ഏകദേശം നാല്പതുമൈൽ അകലെ സ്ഥിതിചെയ്യുന്ന ഒരു ദയറായിലേക്കായിരുന്നു. പട്ടണത്തിൽനിന്നു് ഏതാണ്ടു് പതിമൂന്നുമൈൽ ചെന്നപ്പോൾ അർമ്മീനിയൻ കവിയായ യെഗിഷിചാസെൻറ്സ് (Yeghishechazentz) എന്ന ദേഹത്തിൻെറ ഒരു സ്മാരകവും ഞങ്ങൾക്കു കാണാൻ സാധിച്ചു. അറാറാത്തു മലയെപ്പററി ഇദ്ദേഹം വളരെ എഴുതിയിട്ടുണ്ടു് ദയറായജീവിതത്തിനു് അർമ്മീനിയായിലും ആളുകൾ കുറഞ്ഞുവരുന്നു എന്ന പരമാർത്ഥം മേല്പറഞ്ഞ ദയറാ സന്ദർശിച്ച അവസരത്തിൽ ഞങ്ങൾക്കു ബോദ്ധ്യപ്പെട്ടു. ആധുനികലോകത്തിലെ ശാസ്ത്രപുരോഗതിയും ജീവിതരീതികളും ദയറായജീവിതത്തിനു പ്രേരണ നൽകുന്ന രീതിയിലല്ലല്ലോ!

അടുത്തതായി ഞങ്ങൾ സന്ദർശിച്ചതു് കെഗാർത്തു മഠമായിരുന്നു (Kegarth Convent). ഏതാനും ചതുരശ്രമൈൽ വിസ്തീർണ്ണമുള്ള ഒരു കോമ്പൗണ്ടു് ഈ സ്ഥാപനത്തിൻെറ വകയായി

---

കു് (Arsenoitic) തോട്ടു് പീരങ്കുണ്ടികളെക്കൊണ്ടു നിറഞ്ഞതായിരുന്നു. അന്തോനിയോസും കൂടെയുള്ളവരും പ്രാർത്ഥിച്ചശേഷം അപകടകരമായ ആ തോടു കടന്നു. അന്തോനിയോസ് അവിടെനിന്നു മടങ്ങിവന്നിട്ടു് വീണ്ടും തൻെറ പർണ്ണശാലയിൽ പ്രവേശിച്ചു മുൻപതിവു പോലുള്ള എല്ലാ ആത്മീയ അഭ്യാസനങ്ങളിലും ഏർപ്പെട്ടു. സന്യാസജീവിതം വരിച്ചവരോടു് തുടരെത്തുടരെയുള്ള തൻെറ സംഭാഷണങ്ങളാൽ അവരുടെ ഉത്സാഹവും താല്പര്യവും വർദ്ധമാനമാക്കിക്കൊണ്ടിരുന്നു. എല്ലാവരിലും സ്വയംശിക്ഷണജീവിതതാല്പര്യം ഉണർത്തിവിടാൻ കഴിഞ്ഞു തൻെറ വാക്കുകളുടെ വശ്യതയാൽ സെല്ലുകളുടെ എണ്ണം ദിനംപ്രതി വർദ്ധിച്ചുകൊണ്ടിരുന്നു. അന്തോനിയോസ് ഒരു പിതാവിനെപ്പോലെ അവരെയെല്ലാം സദുപദേശങ്ങളാൽ നയിക്കുകയും, നിയന്ത്രിക്കുകയും ചെയ്തു.

(തുടരും)

ളുണ്ടെന്നാണ് ഞങ്ങൾക്ക് അറിയാൻ കഴിഞ്ഞതു്. കർത്താവിന്റെ വിലാവിൽ കുത്തിയ കുന്തത്തിന്റെ ഒരംശം നൂററാണ്ടുകളായി ഇവിടത്തെ പള്ളിയിൽ സൂക്ഷിച്ചുവരുന്നതായി അവർ പറയുകയും ആയതു് ഞങ്ങളെ കാണിക്കയും ചെയ്തു. ഒരൊററ പാറയിൽ തുരന്നുണ്ടാക്കിയ ഒരു പള്ളി ഇവിടെയുണ്ടു്. അതു രണ്ടു നിലകളിലായിട്ടാണു സ്ഥിതിചെയ്യുന്നതു്. രണ്ടാം നിലയും ഒരു ചാപ്പലാണു്. ഒന്നാമത്തതിലാണു് സാധാരണ വി. കുർബ്ബാന ചൊല്ലുന്നതു്. ഈ മഠം 9–ാം നൂററാണ്ടിൽ സ്ഥാപിച്ചു നടത്തിവരുന്നതായിട്ടാണു് അവരുടെ ചരിത്രം പറയുന്നതു്, ഇറിവാം (Irivam) എന്ന ദേഹമാണു് ഇതു പണികഴിപ്പിച്ചതു്. ഈ മഠം കടൽ നിരപ്പിൽനിന്നും 1420 മീററർ ഉയരത്തിൽ സ്ഥിതിചെയ്യുന്നു. അതിനാൽ അവിടത്തെ കാലാവസ്ഥ വളരെ നന്നായിരുന്നു.

കാർണി (Carny) എന്ന സ്ഥലമാണു് അടുത്തതായി ഞങ്ങൾ സന്ദർശിച്ചതു്. എ. ഡി. 1–ാം നൂററാണ്ടിൽ പണി കഴിപ്പിക്കപ്പെട്ട ഒരു അമ്പലത്തിന്റെ ചില ഭാഗങ്ങൾ അവിടെ കാണുകയുണ്ടായി. പുറജാതികളുടെ അന്നത്തെ ഏററം പ്രശസ്തിയാർജ്ജിച്ചിരുന്ന ആരാധനാസ്ഥലങ്ങളിൽ ഒന്നായിരുന്നു ഇതു്. റോമൻ ഗ്രീക്കു് രീതിയിൽ പണിയപ്പെട്ട ഈ അമ്പലം അർമ്മീനിയായിലെ ഏററം പഴക്കം ചെന്ന ഒരു ജ്ഞാപകസ്തംഭമായി നിലകൊള്ളുന്നു. ക്രിസ്തുവർഷം 4–ാം നൂററാണ്ടിൽ അർമ്മീനിയാ ക്രിസ്തുമതം സ്വീകരിച്ചതോടുകൂടി ഈ സ്ഥാപനം രാജാക്കന്മാരുടെ വേനൽക്കാലകൊട്ടാരമായി മാറുകയുണ്ടായി. 1679–ൽ ഉണ്ടായ ഒരു ഭൂകമ്പത്തിന്റെ ഫലമായി ഇതിനു് വലിയ നാശനഷ്ടങ്ങൾ സംഭവിച്ചു. അവിടെനിന്നും ഞങ്ങൾ അരമനയിലേക്കു തിരിച്ചുപോന്നു. വഴിയിൽ അവിടത്തെ ബംഗ്ളാവും കാണുകയുണ്ടായി. അതു കണ്ടപ്പോൾ നമ്മുടെ തിരുവനന്തപുരത്തെ കാഴ്ചബംഗ്ളാവു് അതിനേക്കാൾ എത്ര നല്ലതാണെന്നു തോന്നാതിരുന്നില്ല. ഉച്ചതിരിഞ്ഞു് മൂന്നുമണിയോടുകൂടി ഞങ്ങൾ അരമനയിൽ തിരിച്ചെത്തിയെങ്കിലും ഇന്നു് മററു സന്ദർശനങ്ങൾക്കു് ഒരുമ്പെടാതെ എല്ലാവരും വിശ്രമിക്കുകയാണു് ചെയ്തതു്.

## സെവാൻ മലകളും സെവാൻ തടാകവും

അർമ്മീനിയായിൽ ടൂറിസ്ററുകളെ ആകർഷിക്കുന്ന ഒരു സ്ഥലമാണു് സെവാൻ മലകളും അതിന്റെ പാദത്തിൽ സ്ഥിതിചെയ്യുന്ന വിസ്താരമേറിയ സെവാൻ തടാകവും. പിറേറദിവസം സെവാൻമലകൾ സന്ദർശിക്കണമെന്നു ഞങ്ങൾ തീരുമാനിച്ചു. ബാവാതിരുമേനി അതിനുവേണ്ട ഏർപ്പാടുകൾ ചെയ്തു. ഞങ്ങൾക്കു സഹായത്തിനു് വാഹാൻ (Vahan) മെത്രാപ്പോലീത്തായേയും നിയമിച്ചു. അരമനയിൽനിന്നും അറുപതിലധികം കിലോമീററർ ദൂരത്തിലാണു് ഈ മലകൾ സ്ഥിതിചെയ്യുന്നതു്. 23–ാംതീയതി രാവിലെ യാത്രയ്ക്കു വേണ്ട ഒരുക്കങ്ങൾ ചെയ്തശേഷം ബാവാതിരുമേനിയുമൊത്തു് ഞങ്ങൾ പ്രഭാതഭക്ഷണം കഴിച്ചു. അപ്പോഴേക്കു് ഞങ്ങൾക്കു പോകാനുള്ള രണ്ടു കാറുകൾ തയ്യാറായിവന്നു. അരമനയ്ക്കു സ്വന്തമായിട്ടുതന്നെ എട്ടുപത്തു കാറുകൾ ഉണ്ടെന്നാണു് അറിയാൻ കഴിഞ്ഞതു്. കാതോലിക്കോസിന്റെ പ്രത്യേക കാർ അതിൽ ഉൾപ്പെടുന്നില്ല. തിരുമേനിമാരും മററും ബാവായുടെ അരമനയിൽവന്നു താമസിക്കുമ്പോൾ ഈ കാറുകളാണു് ഉപയോഗിക്കുന്നതു്. അവിടെ താമസത്തിനോ യാത്രയ്ക്കോ യാതൊരു ബുദ്ധിമുട്ടും അവർക്കു നേരിടുന്നില്ല. ഈ സഭകളെയൊക്കെ താരതമ്യപ്പെടുത്തി നോക്കുമ്പോൾ നമ്മുടെ സഭ പല കാര്യങ്ങളിലും എത്രയോ പിന്നോക്കമാണെന്നു ലജ്ജയോടും മനോവിഷമത്തോടും ചിലപ്പോൾ ഓർത്തുപോകാറുണ്ടു്.

ഞങ്ങൾ സെവാനിൽ എത്തിയപ്പോൾ റഷ്യൻ സ്പോർട്ട്സ് താരങ്ങൾ പരിശീലനത്തിൽ ഏർപ്പെട്ടിരിക്കുന്നതു കാണുകയുണ്ടായി. സെവാൻതടാകത്തിന്റെ ചുററുമായി നിർമ്മിച്ചിട്ടുള്ള പ്രധാന റോഡിൽ പോലീസിന്റെ സഹായത്തോടുകൂടി സൈക്കിൾ ഓട്ടം മുതലായ പരിപാടികൾ നടക്കുന്നുണ്ടായിരുന്നു. പൊതുനിരത്തിൽ ഓടുന്ന വാഹനങ്ങളും മററും നിയന്ത്രിച്ചു് മററു മാർഗ്ഗത്തിൽക്കൂടെ വിട്ടിട്ടു് ഓട്ടത്തിനും മററും തടസ്സമുണ്ടാകാതെ കുറെ അധികദൂരത്തിൽ റോഡു്, പരിശീലനക്കാർക്കു് ഒഴിച്ചുകൊടുക്കുന്നതിലാണു് പോലീസ് വ്യാപൃതരായിരുന്നതു്. ഞങ്ങൾ സെവാൻമലയിലെ റെസ്ററ്ഹൗസിൽചെന്നു് അല്പസമയം അവിടെ വിശ്രമിച്ചു. അനേകം റഷ്യൻ സ്പോർട്ടുതാരങ്ങൾ അവിടെ ക്യാമ്പുചെയ്തുകൊണ്ടു് വിവിധ കളികളിൽ പരിശീലനം നേടുന്നതായി റെസ്റ്റുഹൗസിന്റെ ചുമതലക്കാർ പറയുകയുണ്ടായി. സ്പോർട്ട്സ് പരിശീലനത്തിനു് പററിയ കാലാവസ്ഥയും മററു സൗകര്യങ്ങളും സെവാനിൽ ഉള്ളതുകൊണ്ടാണു് ഒരു സ്പോർട്ട്സ് പരിശീലനകേന്ദ്രമായി റഷ്യ ഈ സ്ഥലം

തെരഞ്ഞെടുത്തിട്ടുള്ളതു്. അതുകൊണ്ടു് എല്ലാ വർഷവും ഇതേസമയം സ്പോർട്ട്സ് താരങ്ങളെക്കൊണ്ടു് ഈ സ്ഥലം സജീവമായിരിക്കും. കലാപരിപാടികൾക്കു റഷ്യ വളരെ പ്രാധാന്യം കൊടുക്കുകയും ധാരാളം പണം അതിനുവേണ്ടി ചെലവഴിച്ചു് അതിൽ അഭിരുചിയുള്ളവരെ പ്രോത്സാഹിപ്പിക്കുകയും പരിശീലിപ്പിക്കുകയും ചെയ്യുന്നതുപോലെതന്നെ സ്പോർട്ട്സിലും റഷ്യ വളരെ ശ്രദ്ധ ചെലുത്തുന്നുണ്ടു്. സ്പോർട്ട്സ്താരങ്ങളെ പരിശീലിപ്പിക്കുന്നതിനുവേണ്ടിയും അതിനുവേണ്ട സൗകര്യങ്ങൾ രാജ്യത്തു് ഉണ്ടാക്കുന്നതിനുവേണ്ടിയും റഷ്യ ധാരാളം പണംചെലവഴിക്കുന്നുമുണ്ടു്. സെവാനിൽ കണ്ട എല്ലാ ക്രമീകരണങ്ങളും അതിനു മതിയായ തെളിവാണു്.

സെവാൻമലയുടെ നെറുകയിൽ ഞങ്ങൾ കയറി. പറയത്തക്ക ഉയരമൊന്നും സെവാൻ മലയ്ക്കില്ല. എങ്കിലും തുറസ്സായ സ്ഥലമായിരുന്നതിനാൽ അധികനേരം അവിടെ ചെലവഴിക്കാൻ നിവർത്തിയില്ലാത്തവിധത്തിൽ ശൈത്യം ഞങ്ങൾക്കു് അനുഭവപ്പെട്ടു. സെവാൻമലയുടെ ഉച്ചിയിൽനിന്നു നോക്കിയപ്പോൾ കണ്ട ചേതോഹരമായ കാഴ്ച,വിശാലവും മനോഹരവുമായ സെവാൻതടാകമായിരുന്നു. ഈ തടാകത്തിൽനിന്നും അനസ്യൂതം അടിച്ചുകൊണ്ടിരുന്ന തണുത്ത കാററും ശൈത്യത്തിന്റെ കാഠിന്യം കൂട്ടിക്കൊണ്ടിരുന്നു. സെവാൻമല മിക്കവാറും സെവാൻ തടാകത്താൽ ചുററപ്പെട്ടു കിടക്കുകയാണെന്നു പറയാം. ടൂറിസ്ററുകളെ ആകർഷിക്കത്തക്കവിധം നല്ല നല്ല ഹോട്ടലുകളും വിനോദത്തിനുവേണ്ട മററു ക്രമീകരണങ്ങളും സെവാൻ മലയിൽ ഏർപ്പെടുത്തിയിട്ടുണ്ടു്. മോട്ടോർ ബോട്ടുകളിൽ സെവാൻ തടാകത്തിൽ സഞ്ചരിക്കാനുള്ള ഏർപ്പാടു് അവയിൽ പ്രധാനമാണു്. സെവാൻ തടാകത്തിൽ ഓടിക്കൊണ്ടിരുന്ന ബോട്ടുകളുടെ ഗതി വളരെ ആകർഷകമായിട്ടാണു് മലമുകളിൽനിന്നു കണ്ട ഞങ്ങൾക്കു് അനുഭവപ്പെട്ടതു്. ഒരു ബോട്ടുയാത്രയ്ക്കുള്ള സമയവും സൗകര്യവും ഞങ്ങൾക്കില്ലാതിരുന്നതിനാൽ ഞങ്ങൾ അതിനു് ഒരുമ്പെട്ടില്ല. അന്നത്തെ ഞങ്ങളുടെ ഉച്ചഭക്ഷണം സെവാൻമലയിലുള്ള അസ്റ്റർനൂർ (Astharnur) ഹോട്ടലിലായിരുന്നു ക്രമീകരിച്ചിരുന്നതു്. തടാകത്തിന്റെ മനോഹാരിത മുഴുവനായും ആസ്വദിച്ചുകൊണ്ടു് ഭക്ഷണം കഴിക്കാവുന്ന സൗകര്യത്തിലാണു് ആ ഹോട്ടൽ സ്ഥിതിചെയ്യുന്നതു്. സെവാൻ തടാകത്തിൽനിന്നും പിടിക്കുന്ന ഒരു ജാതി പ്രത്യേകമീൻ ഇവിടുത്തെ ഒരു പ്രധാന ഭക്ഷണമാണു്. ഏതാണ്ടു് ഇടത്തരം വരാലിന്റെ വലുപ്പത്തിലും ആകൃതിയിലും ഉള്ള ഈ മീനിന്റെ കുടൽമാത്രം എടുത്തുകളഞ്ഞു് മുഴുവനായി പുഴുങ്ങി മേശപ്പുറത്തു് കൊണ്ടുവച്ചപ്പോൾ ഞങ്ങളെപ്പോലെയുള്ളവർക്കു് മനസ്സിനു പിടിച്ചില്ലെങ്കിലും അവിടുത്തുകാർക്കു് വളരെ ഇഷ്ടപ്പെട്ട ഒരു ഭക്ഷണമായിരുന്നു അതു്.

## സെവാൻ മോണാസ്റ്ററി

സെവാൻമലയിൽ സെവാൻ മോണാസ്റ്ററി എന്ന പേരിൽ അറിയപ്പെടുന്ന ഒരു ദയറായുണ്ടു്. പ. അപ്പോസ്തോലന്മാരുടെ നാമത്തിൽ ഒരു പള്ളിയും അവിടെയുണ്ടു്. ക്രിസ്തുവർഷം 884–ൽ മറിയാം എന്നു പേരുള്ള ഒരു പ്രഭ്വി (Countess Mariam) യാണു് ഇവ സ്ഥാപിക്കുന്നതിനു് നേതൃത്വംകൊടുത്തതു്. ആദിമകാലങ്ങളിൽ ധാരാളം സന്യാസിമാർ താമസിച്ചിരുന്ന ഒരു സ്ഥാപനമായിരുന്നു ഇതു്. എന്നാൽ അധികമാരും താമസിക്കാനില്ലാതെ കഴിഞ്ഞകാലത്തെ സന്യാസവ്രതജീവിതത്തിന്റെ പരിശുദ്ധിയും കാഠിന്യവും അയവിറക്കിക്കൊണ്ടു് ആ ദയറാ നിലകൊള്ളുകയാണു്. ഇന്നു് അതു് അനേകം അന്തേവാസികളെയല്ല, സന്ദർശകരെയാണു് ആകർഷിക്കുന്നതെന്നൊരു പ്രത്യേകതയുണ്ടു് ഇന്നത്തെ ഗവർമ്മെൻറു് ഈ പഴയ സ്ഥാപനത്തിന്റെ കാര്യത്തിൽ ശ്രദ്ധ പതിച്ചിരിക്കുന്നതായും കേടുപാടുകൾ പോക്കി ഇപ്പോഴത്തെ വസ്ഗൻ കാതോലിക്കോസിനെ ഏല്പിക്കത്തക്കവണ്ണം ഏർപ്പാടു ചെയ്തിരിക്കുന്നതായും അറിയാൻ കഴിഞ്ഞു. സെവാൻ മലയിലുള്ള മററു് ഒന്നു രണ്ടു ചെറിയ പഴയ പള്ളികൾകൂടി സന്ദർശിച്ചശേഷം ആറു മണിയോടുകൂടി ഞങ്ങൾ തിരിച്ചു് അരമനയിലെത്തി.

## കചീവു പട്ടണവും സെൻറ് വ്ളാഡിമറും

അർമ്മീനിയായിലെ താമസം നേരത്തെ ഉദ്ദേശിച്ചിരുന്നതിൽ ഒരു ദിവസം അധികമായിപ്പോയി അതിനുകാരണം അർമ്മീനിയായിൽനിന്നും കചീവിലേക്കു പോകാൻ നിശ്ചയിച്ചിരുന്ന ദിവസം വിമാനം ലഭ്യമാകാതെ വന്നതാണു്. ഒരുവിധത്തിൽ ഈ താമസം ഞങ്ങൾക്കു വലിയ ഒരു നഷ്ടമായിരുന്നു. കചീവു പട്ടണത്തിൽ കേവലം ഒരു ദിവസം മാത്രമേ ചെലവഴിക്കാൻ സാധിച്ചുള്ളൂ. അതുകൊണ്ടു് കചീവിൽ കാണേണ്ടതായ പലതും കാണാൻ

VI. സഭയും സഭയിൻകൂടാരവും 6.

# സഭയിൻകൂടാരത്തിൻെറ ത്രിവിധ പദങ്ങൾ (*Steps*)

(ഫാദർ ഗീവറുഗീസ്, ആത്തുങ്കൽ)

സഭയിൻകൂടാരപദങ്ങളെ പ്രധാനമായി മൂന്നു വിധത്തിൽ ചിന്തിക്കാം. 1) സ്ഥാനസംയുതഃ 2) കർമ്മസംയുതഃ 3). കർമ്മസ്ഥാനസംയുതഃ

## 1) സ്ഥാനസംയുതഃ

സഭയിൻകൂടാരപ്രാകാരം, വിശുദ്ധ സ്ഥലം, അതിവിശുദ്ധ സ്ഥലം എന്നിങ്ങനെ മൂന്നായി തിരിച്ചിരിക്കുന്നു. ഈ മൂന്നു സ്ഥലങ്ങളിലും ആരാധനയുടെ മഹത്വമാണ് കാണുന്നത്. ഇതു മൂന്നും ഉൾപ്പെടുന്നതാണ് സഭയിൻകൂടാരം. പ്രാകാരത്തിൽ ഉള്ളവക്കു വിശുദ്ധ സ്ഥലത്തുള്ളവരെ കാണാൻ സാധിക്കാത്തവിധം തിരുനിവാസവാതിൽ ആകുന്ന മറശീല, മറ (മാഡാക) ആയിരിക്കുന്നു. ഒരു ശരീരത്തിൽ തല, ഉടൽ, കാൽ എന്നിങ്ങനെയുള്ള മൂന്നു ഭാഗങ്ങൾ ബന്ധപ്പെട്ടിരിക്കുന്നതുപോലെ സഭയിൻകൂടാരത്തിൻെറ മൂന്നു പദങ്ങൾ ഒന്ന് ഒന്നിനോട് ബന്ധപ്പെടുന്നില്ലന്നു.

ഇതിൽനിന്നും വിശുദ്ധ സഭയുടെ മൂന്നു പദങ്ങളാണ് ദൃശ്യമാകുന്നത്. അതായതു് ഭൂമി, പറുദീസാ, സ്വർഗ്ഗം. ഭൂമിയിൽ ശരീരപ്രകാരം ജീവനുള്ള വിശ്വാസികൾ വസിക്കുന്നു. പറുദീസായിൽ വിശ്വാസികളായി നിദ്രപ്രാപിച്ചവരുടെ ആത്മാക്കൾ വസിക്കുന്നു. സ്വർഗ്ഗത്തിൽ പിതാവിൻെറ വലത്തുഭാഗത്ത് സഭയുടെ തലയാകുന്ന ക്രിസ്തു ആകുന്നു. ക്രിസ്തീയസഭയിൽ പല പ്രാദേശികസഭകൾ ഉണ്ട് എന്നുള്ള സംഗതി മുമ്പു പറഞ്ഞിട്ടുള്ളതാണ്. അതുപോലെതന്നെ ക്രിസ്തുവിൻെറ ശരീരമാകുന്ന ഏകസഭയിൽ പ്രധാനമായി രണ്ടു ഭാഗങ്ങൾ ഉണ്ട്. 1) ദൃശ്യസഭ. ഇതു ഭൂമിയിൽ സ്ഥിതി ചെയ്യുന്നു. 2) അദൃശ്യസഭ. ഇതു നിദ്ര പ്രാപിച്ച വിശ്വാസികളുടെ സംഘം ആകുന്നു (വെളി 12: 23; വെളി. 7: 15). ഇവർ പറുദീസാവാസം അനുഭവിക്കുന്നവരാണ്. ഏകസഭ എന്നു പറയുന്നതു് ദൃശ്യസഭയിലെ അംഗങ്ങളും അദൃശ്യസഭയിലെ അംഗങ്ങളും ചേർന്നു തലയാകുന്ന ക്രിസ്തുവിനോടുകൂടെയുള്ള സഹവാസം ആകുന്നു. 'ഇവർക്കുവേണ്ടി മാത്രമല്ല; ഇവരുടെ വചനത്താൽ എന്നിൽ വിശ്വസിപ്പാനിരിക്കുന്നവക്കുവേണ്ടിയും ഞാൻ അപേക്ഷിക്കുന്നു...... അവർ എല്ലാവരും ഒന്നാകേണ്ടതിനു് പിതാവെ, നീ എന്നിലും ഞാൻ നിന്നിലും ആകുന്നതുപോലെ അവരും നമ്മിൽ ആകേണ്ടതിനുതന്നെ....നാം ഒന്നായിരിക്കുന്നതുപോലെ അവ

---

സാധിക്കാതെ അവിടം വിടേണ്ടതായിവന്നു.

24-ാംതീയതി രാവിലെ 8. 30-നു് ഞങ്ങൾ ബാവാതിരുമേനിയുമൊത്തു് പ്രഭാതഭക്ഷണം കഴിച്ചശേഷം അദ്ദേഹത്തോടു യാത്ര പറഞ്ഞു. ഞങ്ങൾ പുറപ്പെടുന്നതിനുമുമ്പ് അദ്ദേഹം ഞങ്ങൾക്ക് ചില സമ്മാനങ്ങൾ നൽകുകയുണ്ടായി. സ്വന്തം കൈയ്യൊപ്പോടുകൂടിയ തിരുമനസ്സിലെ ഫോട്ടോയും എച്ച്മിയാഡ്സിനിലെ കത്തീഡ്രൽ പള്ളിയുടെ രൂപം മുദ്രണം ചെയ്ത ഓരോ മെഡലും സമ്മാനങ്ങളിൽ പ്രധാനമായവയായിരുന്നു. ഏബ്രഹാമിയൻ മെത്രാപ്പോലീത്താ ഞങ്ങളെ എരവാൻ വിമാനത്താവളംവരെ അനുഗമിച്ചു. അർമ്മീനിയായിലെ താമസവേളയിൽ ഞങ്ങൾക്കു ലഭിച്ച എല്ലാ സ്നേഹാദരങ്ങൾക്കും വസ്ഗൻ കാതോലിക്കാബാവായോടും മററു മെത്രാപ്പോലീത്തന്മാരോടും അച്ചന്മാരോടും ഞങ്ങൾക്കുള്ള ഹൃദയംഗമമായ നന്ദിയും ബഹുമാനവും രേഖപ്പെടുത്തിയശേഷം ഞങ്ങൾ ഏബ്രഹാമിയൻ മെത്രാപ്പോലീത്തായോടു യാത്ര പറഞ്ഞു് കീവിലേക്കുള്ള വിമാനത്തിൽ കയറി. 9. 30-നു് ഞങ്ങളുടെ വിമാനം പറന്നുയർന്നു. വഴിമദ്ധ്യേ ബോറിസ്പോർ എന്ന വിമാനത്താവളത്തിൽ വിമാനം ഇറങ്ങുകയും ഏകദേശം മുക്കാൽ മണിക്കൂറോളം അവിടെ വിശ്രമിക്കുകയും ചെയ്തു. കീവ് വിമാനത്താവളത്തിൽ ഞങ്ങളെ സ്വീകരിക്കാൻ ബിഷപ്പ് തേവോദോസ്യോസും (Bishop Theodosius) അച്ചന്മാരും സന്നിഹിതരായിരുന്നു. ഞങ്ങൾ ഇറങ്ങിയ ഉടൻതന്നെ ഞങ്ങളെ യുക്രെയിൻ എന്ന ഹോട്ടലിലേക്കാണ് കൂട്ടിക്കൊണ്ടുപോയതു്. അവിടെയായിരുന്നു ഞങ്ങൾക്കു താമസത്തിനുവേണ്ട ഏർപ്പാടുകൾ ക്രമീകരിച്ചിരുന്നതു്. (തുടരും)

തം ഒന്നാകേണ്ടതിന്നു് ഞാൻ അവരിലും നീ എന്നിലുമായി അവർ ഐക്യത്തിൽ തികഞ്ഞവരാകേണ്ടതിനുതന്നെ' (യോഹ. 17: 20–23). **ഈ ഏകസഭയ്ക്കു്** ഏകതല (ഏക തലവൻ) ക്രിസ്തു ആകുന്നു. ക്രിസ്തു അല്ലാതെ വിശുദ്ധ സഭയ്ക്കു് വേറെ ഏക തലവൻ ഇല്ല. അതുകൊണ്ടു് 'ഒരു ആട്ടിൻകൂട്ടവും ഒരു ഇടയനും ആകും' എന്നുള്ള ക്രിസ്തുനാഥന്റെ വചനം ഇതിൽ അടങ്ങിയിരിക്കുന്നു (യോഹ. 10: 16; എഫേ. 5: 23).

i) ശരീരപ്രകാരം ഭൂമിയിൽ ജീവിക്കുന്ന വിശ്വാസികൾ ദൃശ്യസഭയിൽ ഉൾപ്പെടുന്നു. 'നീ എനിക്കു തന്നിട്ടുള്ളവർ നിനക്കുള്ളവർ ആകകൊണ്ടു് അവർക്കുവേണ്ടിഅത്രെ ഞാൻ അപേക്ഷിക്കുന്നതു്. ഇവരോ ലോകത്തിൽ ഇരിക്കുന്നു. ഞാൻ ലൗകികനല്ലാത്തതുപോലെ അവരും ലൗകികന്മാരല്ല' (യോഹ. 17: 9–15).

ii) പറുദീസാ എന്നു പറയുന്നതു് പ്രാകാരമാകുന്ന ഭൂമിയിൽ ഉള്ളവരുടെ ദൃഷ്ടിയിൽപ്പെടാത്തതും പ്രാകാരമാകുന്ന ലോകത്തിനും സ്വർഗ്ഗമാകുന്ന അതിവിശുദ്ധ സ്ഥലത്തിനും മദ്ധ്യെ സ്ഥിതിചെയ്യുന്നതും വിശ്വാസികളായി കർത്താവിൽ നിദ്രപ്രാപിച്ചവരുടെ ആത്മാക്കൾ വസിക്കുന്നതും ആയ സ്ഥലമത്രേ. ഇതിനെ യഹൂദന്മാർ 'അബ്രഹാമിന്റെ മടി' എന്നു പറഞ്ഞുവരുന്നു (ലൂക്കോ. 16: 22, 23; 23: 43). പറുദീസാ എന്ന ധാതുപദത്തിന്നു് തോട്ടം എന്നാണു് അർത്ഥം. പുതിയനിയമത്തിൽ ഈ പേരു ഉപയോഗിച്ചുകാണുന്നതു് ഏദൻ പറുദീസായോടു സദൃശ്യപ്പെടുത്തിയാണു് (വെളി. 2: 7). ആദാം ഏദൻ പറുദീസായിൽനിന്നു പാപത്താൽ തള്ളപ്പെട്ടു (ഉല്പ. 3: 23). പിന്നീട്ടു് പറുദീസാ അനുഭവം ആർക്കും ലഭിക്കാതിരുന്നതുകൊണ്ടു് ആദാം മുതൽ ക്രിസ്തുവരെ, മരിച്ചുപോയ വിശ്വാസികളുടെ ആത്മാക്കൾ അനുഭവിച്ചിരുന്ന പാതാളത്തിൽനിന്നു് അവരെ വിടുവിക്കുവാൻ, ക്രിസ്തു മരിച്ചവരോടും സുവിശേഷം അറിയിച്ചു്, പാതാളഅനുഭവത്തിൽനിന്നു് പറുദീസാ അനുഭവത്തിലേക്കു് അവരെ കരകയററി എന്നു കാണുന്നു. 'ഇതിനായിട്ടല്ലൊ മരിച്ചവരോടും സുവിശേഷം അറിയിച്ചതു്' (1 പത്രോ. 3: 19; 4: 6). 'ജീവനുള്ളവൻ മരിച്ചവരുടെ ഇടത്തേക്കു ഇറങ്ങിച്ചെന്നു് അവിടെ മരിച്ചവരുടെ ഉയിർപ്പിനെയും ജീവിച്ചെഴുനേല്പിനെയും കടങ്ങളുടെ മോചനത്തെയും പ്രസംഗിച്ചു'. (സ്ലീബാവന്ദനവു്, ആണ്ടുതക്സാ, കോലൊ) ഇപ്രകാരം വലത്തുഭാഗത്തെ കള്ളനും ക്രിസ്തുവിനു മുമ്പു മരിച്ചുപോയ വിശ്വാസികളും ക്രിസ്തുവിനോടുകൂടെയുള്ള അനുഭവത്തിൽ എത്തിച്ചേർന്നു. താൻ അന്നു് ആന്തരികമായും ബാഹ്യമായും പറുദീസായിൽ (തോട്ടത്തിൽ) ആയിരുന്നു (ലൂക്കോ. 23: 43; യോഹ. 19: 41) അതിനാൽ പിതാവിന്റെ മുന്തിരിത്തോട്ടത്തിലെ മുന്തിരിവള്ളി ആകുന്ന ക്രിസ്തുവിനോടു് ഒട്ടിച്ചേർന്നു ക്രിസ്തുവിനോടുകൂടെ വസിക്കുന്ന പറുദീസാ അനുഭവം ഒരുവനിൽ ഉണ്ടാകേണ്ടതാണു് (യോഹ. 15: 4; ഫിലി. 1: 23).

iii) സ്വർഗ്ഗത്തിന്റെ പ്രതിഛായയത്രെ നാം അതിവിശുദ്ധ സ്ഥലത്തു കാണുന്നതു്. അവിടെ ദൈവം കെരുബുകളുടെ മദ്ധ്യെ കൃപാസനത്തിന്മേൽ അധിവസിക്കുന്നു (സങ്കീ. 80: 1). മഹാപുരോഹിതനായ ക്രിസ്തു പാപപരിഹാരരക്തവുമായി അതിവിശുദ്ധ സ്ഥലത്തു

F O R   F A V O U R S   R E C E I V E D







P. C. K.   Gigimole,Kallissery.   T. K. Aleyamma,Mallappally.   K. Kurian.

പ്രവേശിച്ച് കൃപാസനത്തിനുമുമ്പാകെ നമുക്കു വേണ്ടി മദ്ധ്യസ്ഥത അണയ്ക്കുന്ന കാഴ്ച അത്രെ ഇവിടെ നാം കാണുന്നതു് (എബ്രാ. 9: 24).

## 2) കർമ്മസംയുതഃ

കൂടാരത്തിൻെറ മൂന്നു സ്ഥാനങ്ങളിലും മൂന്നു തരത്തിലുള്ള ബലിശുശ്രൂഷകളാണു് നടന്നിട്ടുള്ളതു്. അവ പരസ്പരം ബന്ധമുള്ളതുമായിരുന്നു. ഇതിനെപ്പററി പിന്നീടു പറയുന്നതാണു്. മൊത്തമായി പറയുമ്പോൾ പ്രാകാരത്തിൽ ദഹനബലിയും, (ലേവി. 1: 9; 2: 2; 3: 5; 4: 10) വിശുദ്ധ സ്ഥലത്തു് മേശമേലുള്ള ബലിയും (ലേവി 24: 5–9) അതിവിശുദ്ധ സ്ഥലത്തു് ശുശ്രൂഷാബലിയും കാണുന്നു (ലേവി. 16: 14, 15) ഇതുപോലെതന്നെ വി. സഭയിൽ ക്രിസ്തുയേശുവിൻെറ ബലിയുടെ മൂന്നു ഘട്ടങ്ങൾ നമുക്കു് കാണുവാൻ സാധിക്കുന്നതാണു്. 1–ാമത്തേതു് ക്രിസ്തുവിൻെറ മനുഷ്യാവതാരത്തിനു മുമ്പുള്ളതാണു്. താൻ 'ലോകസ്ഥാപനംമുതൽ കുരൽ അറക്കപ്പെട്ടവനാണു്'' (വെളി. 13: 8). 2–ാമത്തേതു് മനുഷ്യാവതാരമാകുന്ന ബലി ആണു്. താൻ ജീവൻെറ അപ്പം ആകുന്നു എന്നും, ജീവൻെറ അപ്പമാകുന്ന ശരീരരക്തങ്ങളാകുന്ന അപ്പവീഞ്ഞുകളെ മനുഷ്യൻെറ ജീവനുവേണ്ടി പ്രദാനം ചെയ്യു എന്നും കാണുന്നു (യോഹ. 6: 55, 56). മൂന്നാമത്തേതു് മഹാപുരോഹിതനായ ക്രിസ്തു അതിവിശുദ്ധസ്ഥലമായ സ്വർഗ്ഗത്തിൽ പിതാവിൻെറ വലത്തുഭാഗത്തു നിർവ്വഹിച്ചുകൊണ്ടിരിക്കുന്നു (എബ്രാ. 9: 7; 24). ഈ മൂന്നു ബലികളും ഒന്നുതന്നെ എന്നിരുന്നാലും അതിൽനിന്നു് മൂന്നു വിധത്തിലുള്ള അനുഭവങ്ങൾ വിശ്വാസികൾക്കു് ലഭിക്കുന്നു.

## 3) കർമ്മസ്ഥാനസംയുതഃ

ഇതിൽ കർമ്മം ബലിയും, സ്ഥാനം പൗരോഹിത്യവുമാകുന്നു. ഇതിനെപററി കൂടുതലായി പിന്നീടു പറയുന്നതുകൊണ്ടു് പൊതുവായി ചിലതെല്ലാം ചിന്തിക്കാം. മഹാപുരോഹിതൻ—പുരോഹിതൻ—പൗരോഹിത്യവർഗ്ഗം (ലേവ്യർ—ജനം) എന്നിങ്ങനെ മൂന്നു കൂട്ടരെ ആണു് സഭയിൻകൂടാരത്തിൽ കാണുന്നതു്. ലേവ്യരായ പൗരോഹിത്യവർഗ്ഗത്തിൽ പെട്ടവരെ പ്രാകാരത്തിലും, പുരോഹിതന്മാരെ വിശുദ്ധസ്ഥലത്തും, മഹാപുരോഹിതനെ അതിവിശുദ്ധസ്ഥലത്തും അവരവരുടെ ശുശ്രൂഷയുടെ നിയമത്തിനു വിധേയമായി തക്കകാലത്തു കാണാൻ സാധിക്കുന്നു. പരിശുദ്ധ സഭയിലും ഇപ്രകാരമുള്ള മൂന്നു സ്ഥാനങ്ങൾ ഉണ്ടു്. (1) മഹാപുരോഹിതൻ—ഇതു ക്രിസ്തുആകുന്നു (എബ്രാ. 3: 1). (2) പുരോഹിതന്മാർ അതായതു് ക്രിസ്തുവിൻെറ സ്ഥാനാപതികളായ പട്ടക്കാർ (2 കോരി. 5: 20). (3) ജനം അഥവാ പൗരോഹിത്യവർഗ്ഗം (1 പത്രോ. 2: 5, 10). മഹാപുരോഹിതൻ ഉണ്ടെങ്കിൽ പുരോഹിതന്മാർ ഉണ്ടെന്നുള്ളതും പുരോഹിതന്മാർ ഉണ്ടെങ്കിൽ ജനം അഥവാ അനുഭവസ്ഥർ ഉണ്ടെന്നുള്ളതും തക്കമെററ സംഗതിയാണു്. പുരോഹിതന്മാർ എന്ന സ്ഥാനികൾ ഇല്ലെങ്കിൽ മഹാപുരോഹിതൻ എന്ന സ്ഥാനം അസ്ഥാനത്തു് ആയിരിക്കും. വിശ്വാസികൾ ആകുന്ന യാഗസാധനത്തെ ദൈവസന്നിധിയിൽ അർപ്പിക്കുന്നതുകൊണ്ടുകൂടെയാണു് ക്രിസ്തുവിൻെറ സ്ഥാനാപതികളായ പട്ടക്കാർ പുരോഹിതന്മാർ ആയിരിക്കുന്നതു്. ഇപ്രകാരമുള്ള യാഗാർപ്പണം പുരോഹിതനായ വി. പൗലൂസ് നടത്തുന്നതായി കാണുന്നു. 'ജാതികൾ എന്ന വഴിപാടു് പരിശുദ്ധാത്മാവിനാൽ വിശുദ്ധീകരിക്കപ്പെട്ടു് പ്രസാദകരമായിത്തീരുവാൻ ഞാൻ ........ പുരോഹിതനായി അനുഷ്ഠിച്ചുകൊണ്ടു'' (റോമ. 15: 16). ഇതുപോലെതന്നെ വിശ്വാസികളുടെ വിശ്വാസം എന്ന യാഗം അർപ്പിക്കുന്നതിൽ വി. പൗലൂസിനു പങ്കാളിത്വം ഉള്ളതായും പറയുന്നുണ്ടു്'' (ഫിലി. 2: 17). പൗരോഹിത്യജോലി എന്നു പറയുന്നതു് നിരപ്പിൻെറ ശുശ്രൂഷയും സമാധാനത്തിൻെറ ശുശ്രൂഷയും നടത്തുന്നതാണെന്നു് വേദപുസ്തകം ആദ്യഭാഗങ്ങളിൽ നാം വായിക്കുന്നു. ഈ ജോലി അഥവാ നിരപ്പിൻെറ ശുശ്രൂഷ നടത്തുന്ന ജോലി പുതിയ നിയമത്തിലെ സ്ഥാനികളായ (പട്ടക്കാർ) ഇടയന്മാർ, ഷശ്ശീശന്മാർ തുടങ്ങിയവരിൽ ഉണ്ടെന്നും പുതിയ നിയമം നമ്മെ പഠിപ്പിക്കുന്നു (2 കോരി 2: 10; 5: 18; യാക്കോബു് 5: 15; യോഹ. 20: 23; മത്താ. 9: 6). (തുടരും)

# യേശുതമ്പുരാൻ ലോകത്തിനു നൽകിയ സമാധാനം

(ഡീക്കൻ ജോൺമാത്യൂസ്, ന്യൂയോർക്കു്)

1969 ഒക്ടോബർ 15-ാംതീയതി അമേരിക്കൻജനതയുടെ Vietnam Moratorium Day ആയിരുന്നു. വിയററ്നാമിൽ ഇന്നു നടക്കുന്ന യുദ്ധം അതേപ്രകാരം അവസാനിപ്പിച്ച് ലോകത്തിനു് സമാധാനം നൽകുന്നതിനുവേണ്ടി അവർ രാജ്യത്തിൽ ഉടനീളം പ്രകടനങ്ങളും ജാഥാകളും യോഗങ്ങളും നടത്തി. അവരുടെ മുദ്രാവാക്യങ്ങളിൽ അതിപ്രധാനമായി നമ്മുടെ ശ്രദ്ധയെ ആകർഷിക്കുന്നതു്. 'We want peace' എന്നുള്ളതത്രെ. ലോകസമാധാനത്തെക്കുറിച്ച് കേമങ്ങളായ പ്രഭാഷണങ്ങൾ നടത്തി അമേരിക്കൻജനത സമാധാനം ആഗ്രഹിക്കുന്നു എന്നുള്ള പ്രമേയങ്ങൾ വായിച്ച് പാസ്സാക്കപ്പെട്ടു. എന്നാൽ തന്മൂലം യഥാർത്ഥ സമാധാനം സ്ഥാപിക്കുവാൻ പോകുന്നുണ്ടോ എന്നു് ചിന്തിക്കേണ്ടതത്രെ. രാഷ്ട്രീയരംഗത്തു സമാധാനം എന്നു് ഉത്ഘോഷിക്കുന്ന അനവധി അവസരങ്ങൾ നമ്മുടെ ഓർമ്മയിൽ തങ്ങിനിൽക്കുന്നില്ലെ? ലോകത്തിൽ സമാധാനം സ്ഥാപിച്ചുകിട്ടാൻ കെട്ടിപ്പടുത്തിട്ടുള്ള സർവ്വരാഷ്ട്രസഭപോലും ഈ വിഷയത്തിൽ പരാജയം അടഞ്ഞിട്ടുണ്ടു്. സമുദായത്തിലും സഭയിലും ഇന്നു് സമാധാനം നാം കാണുന്നില്ല. കുടുംബങ്ങളും വ്യക്തികളും സമാധാനം കണ്ടെത്താതെ വിഷമിക്കുന്നതായി നമുക്കു് അറിയാം. പരസ്പരവിദ്വേഷവും പകയും മനസ്സിൽവച്ചുകൊണ്ടു് സമാധാനത്തിനുവേണ്ടി പരിശ്രമിക്കുന്നു എന്നു പറയുന്ന എത്ര നേതാക്കന്മാരെയാണു് നാം കണ്ടിട്ടുള്ളതു്. നാം ആഗ്രഹിക്കുന്ന ഈ സമാധാനം ഇന്നു് ഒരു ബാഹ്യപ്രകടനമായി തീർന്നിട്ടില്ലെ എന്നു് സംശയിക്കുന്നു.

'അത്യുന്നതങ്ങളിൽ ദൈവത്തിനു മഹത്വം ഭൂമിയിൽ സമാധാനം മനുഷ്യർക്കു് സംപ്രീതി' ഇതല്ലെ മാലാഖമാർ യേശുകുഞ്ഞിന്റെ അവതാരസമയത്തു് ലോകത്തിനു നൽകിയ ദൂതു്. കൂടാതെ നമ്മുടെ കർത്താവിന്റെ സ്വർഗ്ഗാരോഹണത്തിനു മുമ്പു് തന്റെ സമാധാനം ലോകത്തിനു് നൽകുകയുണ്ടായി. 'എന്റെ സമാധാനം ഞാൻ നിങ്ങൾക്കു തരുന്നു. അതു് ലോകം തരുന്നതുപോലെയല്ല' എന്നു് താൻ അരുളിച്ചെയ്തു.

ഈ ശാശ്വതസമാധാനം ആഗ്രഹിക്കാത്തവർ ആരാണു് ഇന്നു് ലോകത്തുള്ളതു്. പണ്ഡിതന്മാരും, നിരീശ്വരന്മാരും, ധനികരും, ദരിദ്രരും എല്ലാം ഒന്നുപോലെ ആഗ്രഹിക്കുന്ന ഒരു മഹാനിധിയാണു് സമാധാനം. നാം കഠിനമായി അദ്ധ്വാനിക്കുന്നു. പട്ടിണി കിടക്കുന്നു. ക്ലേശങ്ങളും ദുരിതങ്ങളും അനുഭവിക്കുന്നു. എന്തിനുവേണ്ടിയാണു് നാം ഇതെല്ലാം സഹിക്കുന്നതു് എന്നു ചിന്തിച്ചാൽ സമാധാനമായി കഴിയുന്നതിനുവേണ്ടി എന്നു ഉത്തരം ലഭിക്കുക തന്നെ ചെയ്യും. എന്നാൽ ഈ സമാധാനം നമ്മിൽ ഉണ്ടോ എന്നു ചിന്തിക്കുക. മനസ്സിനു സമാധനമില്ലാത്തതുകൊണ്ടു് ഓജസ്സു് നശിച്ച

# കോട്ടയം ഭദ്രാസനത്തിലെ ഏകീകരണപദ്ധതികൾ

(വി. റ്റി. ചാക്കോമാസ്റ്റർ)

കോട്ടയം ഭദ്രാസനത്തിൽ ചരിത്രം സൃഷ്ടിച്ച സുദിനമാണ് 1969 ജൂലൈ 1. ഇടവകമെത്രാപ്പോലീത്താ നി. വ. ദി. ശ്രീ. മാത്യൂസ് മാർ ഈവാനിയോസ് തിരുമേനിയുടെയും ഈ ഭദ്രാസനത്തിന്റെ പുരോഗതിയിൽ ഉത്സുകരായ മറ്റെല്ലാവരുടെയും ദീർഘകാല പ്രതീക്ഷകൾ സാധിതപ്രായമായതു് അന്നാണ്. ഭദ്രാസനത്തിലെ എല്ലാ പള്ളികളിലെയും പൊതുവായ വരുമാനമാർഗ്ഗങ്ങൾ ഏകീകരിക്കുക, പള്ളികളിൽനിന്നും പണം ശേഖരിച്ച് ഭദ്രാസന കേന്ദ്രത്തിൽനിന്നും വൈദികരുടെ ശമ്പളം ഇടവക മെത്രാപ്പോലീത്താ നേരിട്ടു വിതരണംചെയ്യുക, ശുശ്രൂഷകർക്കു പുതുക്കിയ സ്കെയിലുകളനുസരിച്ചുള്ള ശമ്പളം (പള്ളികളിൽനിന്നും) കൊടുക്കുക എന്നീ പദ്ധതികൾ അന്നു മുതലാണ് പ്രാവർത്തികമായതു്.

**ആവിഷ്ക്കരണം**

പള്ളിവരുമാനഏകീകരണം, വൈദികശമ്പളപരിഷ്ക്കരണം എന്നീപദ്ധതികൾ

---

വരായി ബുദ്ധിഭ്രമം സംഭവിച്ചിട്ടുള്ള എത്രപേരെയാണ് നമുക്ക് അറിയാവുന്നതു്. അമേരിക്കയിൽ മൂന്നിൽ രണ്ടു് ഭാഗം ആളുകളും ബുദ്ധിഭ്രമം ഉള്ളവരാണെന്നു് (Psychological) ഇയ്യിടെ പ്രസിദ്ധീകരിച്ച ഒരു പത്രികയിൽനിന്നു മനസ്സിലാക്കുവാൻ സാധിച്ചു.

നമ്മുടെ സമാധാനത്തെ കാർന്നെടുക്കുന്ന ഒരു മഹാരോഗമാണ് അസൂയയും വിദ്വേഷവും. ഇതു് മനുഷ്യന്റെ കണ്ണു് കുരുടാക്കുന്നു. അപരനെ ഏതു രീതിയിലും നശിപ്പിക്കുന്നതിനുള്ള മനോഭാവം വിദ്വേഷത്തിൽനിന്നു് ഉണ്ടാകുന്നു. ഹാബേലും കായേനും ബലി നടത്തുന്നതായി നാം വായിക്കുന്നുണ്ടല്ലോ. ഹാബേൽ ആട്ടിൻകൂട്ടത്തിൽനിന്നു് ഊനമില്ലാത്തതും കറമില്ലാത്തതുമായ ഒരു കടിഞ്ഞൂലിനെ യഹോവയ്ക്കു് ബലിയർപ്പിച്ചു. യഹോവാ അവന്റെ ബലിയിൽ പ്രീതിപ്പെട്ടു. തന്മൂലം ഹാബേലിനു് ദൈവമുമ്പാകെ കൃപയും കരുണയും ലഭിച്ചു. ഇതിൽ സന്തോഷിക്കേണ്ടവനായ സഹോദരൻ അതീവ അസൂയാലുവായി. തന്മൂലം സഹോദരന്റെ ജീവനെ അപഹരിക്കുന്നതിനുള്ള അവസരം കാത്തുകൊണ്ടിരുന്നു. സ്വസഹോദരൻ ഐശ്വര്യവാനാകുന്നതു് കണ്ടുകൊണ്ടിരിപ്പാനുള്ള കഴിവു് കായേനു് ഉണ്ടായിരുന്നില്ല. നാം ഓരോരുത്തരുടെയും ക്രിസ്തീയജീവിതം ഇവിടെ ഒന്നു് തൂക്കിനോക്കാം. ത്രാസ്സിന്റെ തട്ടു് ഏതുഭാഗത്തേക്കാണു് താഴുന്നതു് എന്നു സ്വയമായി ചിന്തിക്കുക. സ്വന്തം താല്പര്യത്തിനു് സ്വന്തം ലാഭത്തിനു്, സ്വന്തം മാനത്തിനു് എത്ര കടുംപാപങ്ങളാണു് ഒന്നിനു പിറകെ ഒന്നായി നാം ഓരോരുത്തരും ചെയ്യുന്നതു്. പക്ഷെ പിതാവാം ദൈവം ഇതെല്ലാം കാണുന്നുണ്ടു് എന്നു വിസ്മരിച്ചുകളയരുതു്. ഉമിക്കു തീ പിടിച്ചതുപോലെ കായേന്റെ ഹൃദയം നീറാൻ തുടങ്ങി. തന്മൂലം ആ സ്വർഗ്ഗീയ സമാധാനം അവനു നഷ്ടപ്പെട്ടു.

നമ്മുടെ സമാധാനത്തെ നശിപ്പിക്കുന്ന മറ്റൊരു വസ്തുത അഹംഭാവമാണ് (wise in his own). ഒരു മനുഷ്യൻ തന്നേക്കാൾ മുതിരുന്നു എന്നു കണ്ടാൽ അവന്റെ കുതികാൽ വെട്ടിയേ അടങ്ങുകയുള്ളു എന്ന തീരുമാനത്തിൽ അലഞ്ഞു തിരിയുന്ന എത്ര പേരുണ്ടു്. അപരനെ അവന്റെ യഥാർത്ഥരൂപത്തിൽ കാണുന്നതിനു് ഈ അഹംഭാവം സമ്മതിക്കുകയില്ല. സകലരും തന്റെ കൊടിക്കീഴിൽനിന്നുകൊള്ളണമെന്നാണു് ഇവരുടെ ഭാവം.

യേശുതമ്പുരാനില്ലാത്ത ജീവിതം (Life without Christ) ഒരിക്കലും നമുക്കു് സമാധാനം നൽകുകയില്ല. സമാധാനപ്രഭുവായ യേശുതമ്പുരാൻ നമ്മുടെ ഹൃദയങ്ങളിലും കുടുംബങ്ങളിലും ജോലിസ്ഥലങ്ങളിലും ഉണ്ടായിരിക്കണം. വിശ്വാസത്തോടും സമർപ്പണത്തോടും കൂടി തിരുസന്നിധിയിലേക്കു് അടുത്തുവരുന്ന സകലർക്കും ഈ സ്വർഗ്ഗീയ സമാധാനം ലഭിക്കുന്നു. സർവ്വ പാപത്തെയും ക്ഷമിക്കുവാൻ കഴിയുന്ന ദൈവത്തെയാണു് നാം കാണുന്നതു്. നമ്മുടെ പാപങ്ങളെ താൻ വഹിച്ചു. താൻ കഷ്ടപ്പെട്ടു. നിന്ദയും പരിഹാസവും താൻ സഹിച്ചു. താൻ കുരിശിക്കപ്പെട്ടു. നമ്മുടെ പാപങ്ങളിൽനിന്നു് നമ്മെ വീണ്ടെടുത്തു സ്വർഗ്ഗീയസമാധാനം നമുക്കു് നൽകി. ആ സമാധാനം എപ്പോഴും നമ്മെ ഭരിക്കട്ടെ.

---

.962–ൽ ആവിഷ്ക്കരിക്കപ്പെട്ടവയാണെങ്കിലും അന്നു ചില പ്രത്യേക കാരണങ്ങളാൽ അവ നടപ്പിലായില്ല. എന്നാൽ നിരീക്ഷണപടുവായ ഇടവകമെത്രാപ്പോലീത്താ തിരുമേനി തൻെറ സദുദ്ദ്യമത്തിൽനിന്നും പിന്തിരിയാതെ പദ്ധതികൾ കൂടുതൽ വിജയകരമാംവണ്ണം പ്രായോഗികമാക്കുന്നതിനുവേണ്ടി പ്രയത്നിച്ചുകൊണ്ടുതന്നെയാണിരുന്നതു്. പല പ്രാവശ്യം ഭദ്രാസനപൊതുയോഗം വിളിച്ചുകൂട്ടുകയും അഭിപ്രായങ്ങൾ ആരായുകയും, കമ്മററികളെ നിയമിക്കുകയും, ആലോചനകൾ നടത്തുകയും ചെയ്തുവന്നു. ഏററവും ഒടുവിലായി ഭദ്രാസനപൊതുയോഗത്താൽ നിയോഗിക്കപ്പെട്ട പതിനഞ്ചംഗ കമ്മററി (അഞ്ചു വൈദികരും പത്തു് അയ്മേനികളും) പല പ്രാവശ്യം സമ്മേളിച്ചു തയാറാക്കിയ പദ്ധതികൾ ഇടവകമെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു പരിശോധിച്ചു് ലഘുവായ ഭേദഗതികൾ വരുത്തി നടപ്പിലാക്കുകയത്രേ ചെയ്തിരിക്കുന്നതു്.

### വിശദീകരണയോഗങ്ങൾ

പദ്ധതികൾ നടപ്പിലാക്കുന്നതിനു മുമ്പായി, ഭദ്രാസനത്തെ ഏഴു ഗ്രൂപ്പുകളായി തിരിച്ചു്, പട്ടക്കാരെയും പള്ളിക്കമ്മററിയംഗങ്ങളെയും നിശ്ചിത സ്ഥലങ്ങളിൽ വിളിച്ചുകൂട്ടി ഇടവക മെത്രാപ്പോലീത്താ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ വിശദീകരണയോഗങ്ങൾ നടത്തി. പദ്ധതികൾ നടപ്പിലാക്കുമ്പോൾ അഭിമുഖീകരിക്കേണ്ടിവരുന്ന പ്രായോഗിക വൈഷമ്യങ്ങളെ തരണംചെയ്യുവാൻ വേണ്ട നിർദ്ദേശങ്ങൾ നൽകുക എന്നതായിരുന്നു യോഗങ്ങളുടെ ഉദ്ദേശ്യം. പദ്ധതികളെക്കുറിച്ചു സംശയങ്ങൾ ചോദിക്കുവാനും അഭിപ്രായങ്ങൾ പ്രകടിപ്പിക്കുവാനും പുതിയ നിർദ്ദേശങ്ങൾ നൽകുവാനും സാമാജികന്മാർക്കു് അവസരം നൽകിയിരുന്നു. അതനുസരിച്ചു ചിലർ പുതിയ നിർദ്ദേശങ്ങൾ നൽകുകയുണ്ടായി. ചിലർ പദ്ധതികളെ പ്രകീർത്തിച്ചും ചുരുക്കം ചിലർ വിമർശിച്ചും സംസാരിച്ചു

### ധീരമായ കാൽവയ്പു്

സുദീർഘമായ ആലോചനകൾക്കു ശേഷം, വിശദമായി സജ്ജീകരിച്ചിട്ടുള്ളതും പുരോഗമനപരമായതുമായ പദ്ധതികൾ നടപ്പിലാക്കുന്നതിനു ദൃഢനിശ്ചയം ചെയ്തുകൊണ്ടു് തിരുമേനി നിർവ്വഹിച്ച ധീരമായ ഈ കാൽവയ്പു് ഭദ്രാസനത്തിൻെറ ഭാവിശ്രേയസ്സിനു് അടിത്തറ പാകുകയായിരുന്നു എന്നതിനു് പക്ഷാന്തരമില്ല. ഇപ്പോഴത്തെ പി. എസ്സ്. എസ്സ്. സ്കീം ആവിഷ്ക്കരിക്കപ്പെട്ടപ്പോൾ പല സ്കൂൾ മാനേജരന്മാരും ആദ്യം എതിർത്തു എങ്കിലും ക്രമേണ എല്ലാ സ്കൂളുകളും പദ്ധതിക്കുള്ളിലായിത്തീരുകയാണുണ്ടായതു്. അതുപോലെ ഇപ്പോൾ പ്രതിഷേധം പ്രകടിപ്പിക്കുന്ന പള്ളികളും കാലക്രമത്തിൽ പദ്ധതികൾക്കുള്ളിൽ വരികതന്നെചെയ്യും.

### കുററമററവയല്ല

പദ്ധതികളിലെ നിയമങ്ങൾ യാതൊരു കുററവും കുറവുമില്ലാത്തവയാണെന്നു് അവകാശപ്പെടുന്നില്ല. തലക്കനംവന്ന നിയമനിർമ്മാതാക്കൾ കൂലങ്കഷമായി ചിന്തിച്ചു് തയ്യാറാക്കിയ ഇൻഡ്യൻ ഭരണഘടനയിലെ വ്യവസ്ഥകൾ പോലും കുററമററവയല്ലല്ലോ.. ഒരു പുതിയ റോഡു നിർമ്മിക്കുന്നു എന്നിരിക്കട്ടെ; ആദ്യം ഒരു വഴിത്താരയുണ്ടാക്കുന്നു. ക്രമേണ വീതി കൂട്ടുന്നു, കലുങ്കുകളും പാലങ്ങളും തീർക്കുന്നു, പിന്നീടു മെററിലിടുകയും ഒടുവിൽ ടാർ ചെയ്യുകയും ചെയ്യുന്നു. അങ്ങനെ കുറവുകൾ പരിഹരിക്കപ്പെടുന്നു. അതുപോലെ ഈ പദ്ധതികളിലുമുള്ള കുററങ്ങളും കുറവുകളും കാലക്രമത്തിൽ മാററിയെടുക്കാവുന്നതേയുള്ളു.

### ശമ്പളസ്ക്കെയിൽ

വൈദികർക്കു് 1–7–69 മുതൽ നടപ്പാക്കിയിട്ടുള്ള ശമ്പളസ്ക്കെയിൽ 130–5–190–10–260 എന്നതാണു്. 130–189 ഘട്ടത്തിൽ 90 രൂപയും പ്രതിമാസ അലവൻസും നൽകപ്പെടുന്നു. കൂടാതെ, പട്ടക്കാരുടെ സേവനകാല ദൈർഘ്യത്തെ പരിഗണിച്ചു് 5 വർഷത്തിനു് ഇൻക്രിമെൻറു് എന്ന നിരക്കിൽ ആപേക്ഷികപ്രമാണ്യം (weightage) കൊടുത്തു് ശമ്പളം ക്ലിപ്തപ്പെടുത്തുകയും ചെയ്യുന്നു. തൽഫലമായി 5 വർഷത്തിൽ കുറഞ്ഞ സർവ്വീസുള്ള ഒരു പട്ടക്കാരനു് maximum 8 വെയിറേറജു് ഉൾപ്പെടെ 245 രൂപയും ശമ്പളം ലഭിക്കുന്നു. 1–7–69നു ശേഷം റിട്ടയാർ ചെയ്യുന്ന ഒരു പട്ടക്കാരനു് പ്രതിമാസം 100 രൂപാ പെൻഷൻ നൽകണമെന്നാണു് പദ്ധതിയിലെ വ്യവസ്ഥ. മററു ഭദ്രാസനങ്ങളിലെ ശമ്പളസ്ക്കെയിലുകളെക്കാൾ മെച്ചപ്പെട്ട സ്ക്കെയിലാണിതു്. എന്നിരുന്നാലും, മററു് ആദായമാർഗ്ഗങ്ങളൊന്നുമില്ലാത്തവരും കുടുംബഭാരമുള്ളവരുമായ പട്ടക്കാരെ സംബന്ധിച്ചിടത്തോളം ഈ സ്ക്കെയിൽ അത്ര തൃപ്തികരമാണെന്നു പറയാനില്ല. എങ്കിൽത്ത

ന്നെ, ഇതിൽക്കൂടിയ ഒരു സ്കെയിൽ പള്ളികൾക്ക് ഭാരമായിത്തീരുമെന്നുള്ളതുകൊണ്ടാണ് തല്ക്കാലം ഇതു നടപ്പിലാക്കിയിരിക്കുന്നതു്.

## വേതനനിർണ്ണയനം (Pay Fixation)

പട്ടക്കാരുടെ ശമ്പളം ക്ലിപ്തപ്പെടുത്തുന്നതിനു് അവരുടെ സേവനചരിത്രം തുടങ്ങിയ സകല വിവരങ്ങളും രേഖപ്പെടുത്താവുന്ന ഫാറങ്ങൾ അച്ചടിപ്പിച്ചു് ശരിയായി പൂരിപ്പിച്ചു് ശമ്പളനിർണ്ണയം നടത്തി പള്ളികൾക്കു് അസ്സസ്സ് ചെയ്തിട്ടുള്ള തുക മുഴവൻ തല്ക്കാലം എല്ലാ പള്ളികളിൽനിന്നും ലഭിക്കുകയില്ലെന്നു കണ്ടപ്പോൾ ലഭിക്കുന്ന തുക മാത്രം വിതരണം ചെയ്യാവുന്ന വിധത്തിൽ Provisional Pay Fixation നടത്തി ഇടവകമെത്രാപ്പോലീത്താ ഒപ്പിട്ട ഫാറങ്ങൾ പട്ടക്കാർക്കു് അയച്ചുകൊടുത്തിട്ടുണ്ടു്. ഓരോ പട്ടക്കാരനും ഇതു സംബന്ധമായി ഓരോ ഫയൽ ഭദ്രാസന ആഫീസിൽ സൂക്ഷിച്ചിട്ടുമുണ്ടു്.

## അസ്സസ്സ്മെൻറു്

ഈ ഭദ്രാസനത്തിലെ 87 പട്ടക്കാർ പ്രവർത്തനരംഗത്തുണ്ടു്. 7 പേർ റിട്ടയാർ ചെയ്തുകഴിഞ്ഞു. പുതുക്കിയ സ്കെയിലനുസരിച്ചുള്ള ശമ്പളവും പെൻഷനും നൽകുന്നതിനും ആഫീസുചെലവുകൾക്കുമായി പ്രതിമാസം 24000 രൂപാ വേണം. ഈ തുക ഭദ്രാസനത്തിലെ 115 പള്ളികളിൽനിന്നും 14 ചാപ്പലുകളിൽനിന്നുമായി പിരിച്ചെടുക്കത്തക്കവണ്ണമാണു് അസ്സസ്സ്മെൻറു് നടത്തിയിട്ടുള്ളതു്. അച്ചടിച്ച ഫാറങ്ങൾ പള്ളികൾക്കു് അയച്ചുകൊടുത്തു് 1966, 1967, 1968 ഈ മൂന്നു വർഷങ്ങളിലെ വാർഷികതെരട്ടിന്റെ ശരിപകർപ്പ വരുത്തി, ആ കണക്കുകളിൽനിന്നു പ്രത്യേകാവശ്യങ്ങൾക്കുള്ള പിരിവുകളും സംഭാവനകളും ഒഴിവാക്കിക്കൊണ്ടു് ബാക്കിയുള്ള പൊതുവരുമാനങ്ങളുടെ മൂന്നു വർഷത്തെ ശരാശരി എടുത്താണു് ഓരോ പള്ളിയിൽനിന്നും ഭദ്രാസനകേന്ദ്രത്തിൽ അടയ്ക്കേണ്ട തുക നിശ്ചയിച്ചിട്ടുള്ളതു്. ആവോളം വസ്തുനിഷ്ഠമായിട്ടാണു് അസ്സസ്സ്മെൻറു് നടത്തിയതു്. അതേയവസരം തികച്ചും ശാസ്ത്രീയമായ അസ്സസ്സ്മെൻറാണിതെന്നു് അവകാശപ്പെടുന്നമില്ല. വിവിധപ്രത്യേകതകൾ നിറഞ്ഞ ഓരോ പള്ളിയേയും അതാതിന്റെ പ്രത്യേകതകളോടു കൂടി കണക്കിലെടുത്തു് അസ്സസ്സമെൻറു നടത്തുമ്പോൾ അല്പസ്വല്പമായ കൂടുതൽകുറവുകളൊക്കെ സംഭവിച്ചു എന്നുവരാം. അനുപേക്ഷണീയമെങ്കിൽ അസ്സസ്സ്മെൻറു് പുന:പരിശോധന നടത്തുവാനും അത്യാവശ്യമായ മാററങ്ങൾ വരുത്തുവാനും സാധിക്കുന്നതാണല്ലോ. എന്നാൽ ഒരു കാര്യം ഓർക്കേണ്ടതുണ്ടു്: അയച്ചുതന്ന കണക്കുകൾ യാഥാർത്ഥ്യങ്ങളെ തുറന്നു കാട്ടുമ്പോൾ അവയുടെ മീതെ വ്യഥാവാദങ്ങളുടെ മൂടുപടമിട്ടു് 'തുകയിളവി'നുവേണ്ടി ശ്രമിക്കുന്നതു് ഭദ്രാസനത്തിന്റെ ശോഭനമായ ഭാവിയെ ബലഹീനപ്പെടുത്തുന്നുണ്ടു്.

## പദ്ധതികൾ വിജയിപ്പിക്കണമെങ്കിൽ

ഇപ്പോൾ 84 പള്ളികൾ പദ്ധതിയിൽ ചേർന്നിട്ടുണ്ടു്. ഈ മാസം മുതൽ ഏതാനും പള്ളികൾകൂടി ചേരുമെന്നു പ്രതീക്ഷിക്കുന്നു. അതുകൊണ്ടായില്ല; എല്ലാ പള്ളികളും പദ്ധതിയിൽ ചേർന്നെങ്കിൽ മാത്രമേ പൂർണ്ണവിജയമാവുകയുള്ളു. ഇപ്പോൾ ചേർന്നിട്ടുള്ള പള്ളികളിൽനിന്നുതന്നെ അവയ്ക്കു് അസ്സസ്സ ചെചെയ്തിട്ടുള്ള മുഴവൻ സംഖ്യയും അടയ്ക്കുന്നില്ല. വലിയ പള്ളികളിൽ ചിലതു് ചേർന്നിട്ടുമില്ല. ഈ കാരണങ്ങളാൽ പട്ടക്കാർക്കു നിശ്ചിത സ്കെയിലനുസരിച്ചുള്ള ശമ്പളം ലഭിക്കുന്നില്ല. ശമ്പളം വിതരണം ചെയ്യത്തക്കവണ്ണം ബന്ധപ്പെട്ട എല്ലാവരും ഉത്സാഹിക്കേണ്ടിയിരിക്കുന്നു. പള്ളികളിൽനിന്നും ലഭിക്കേണ്ട മുഴവൻ സംഖ്യയും ലഭിക്കുകയും, എല്ലാ പള്ളികളും പദ്ധതികളിൽ വരികയും ചെയ്തെങ്കിലേ കാര്യങ്ങൾ ഭംഗിയാകയുള്ളു. ഇക്കാര്യത്തിൽ ബ. വൈദികരും പള്ളിപ്രവർത്തകരും ആത്മാർത്ഥമായി ഉത്സാഹിച്ചേ തീരു. അയ്മേനികൾക്കു് പദ്ധതികളോടുള്ള മനോഭാവം, പട്ടക്കാർക്കു് ഇടവകയോടുള്ള ആത്മാർത്ഥതയേ ആശ്രയിച്ചാണിരിക്കുന്നതു്. തന്മൂലം ഇരുകൂട്ടരും ഒത്തുചേർന്നു് ഉത്സാഹപൂർവ്വം പ്രവർത്തിച്ചെങ്കിൽ മാത്രമേ ഭദ്രാസനത്തിന്റെ സർവ്വതോന്മുഖമായ പുരോഗതിക്കുവേണ്ടിയുള്ള ഈ സദുദ്യമം വിജയിക്കുകയുള്ളു.

# കൺവൻഷൻ ചുമതലക്കാരോട് ഒരു വാക്ക്

(ഫാദർ എം. വി. ജോർജ്ജ്)

മലങ്കരസഭയിലെ ഒട്ടധികം കൺവൻഷൻ വേദികളിൽ പ്രസംഗിക്കുവാൻ ദൈവം എനിക്കുതന്ന അവസരത്തെക്കുറിച്ചു ഞാൻ ദൈവത്തോടും ചുമതലക്കാരോടുംനന്ദിയുള്ളവനാണ്. കഴിഞ്ഞ ഒരു വർഷം എൻെറ പത്രപ്രസ്താവനയനുസരിച്ച് കൺവൻഷൻ പ്രസംഗങ്ങളിൽ നിന്നൊഴിഞ്ഞിരിപ്പാൻ എനിക്കു് അനുവാദം തന്നവരോടും നന്ദിയുണ്ട്. ഇപ്പോൾ വീണ്ടും പലരും സസ്നേഹം എന്നെ ക്ഷണിക്കുന്നു എങ്കിലും കൺവൻഷൻ യോഗങ്ങൾക്കു പോയിത്തുടങ്ങിയിട്ടില്ലാത്തതിനാൽ ഞാൻ ഉറക്കെ ചിന്തിക്കുകയാണ്. കൺവൻഷനുവേണ്ടി കൺവൻഷൻ നടത്തുന്നതു ശരിയാണോ? ആത്മികചൈതന്യം കൺവൻഷൻമൂലം ഉണ്ടാകുന്നെങ്കിൽ അതു് ക്രിയാത്മകമായ പ്രവർത്തനങ്ങളിലേക്കു നയിക്കേണ്ടതല്ലേ? ആധുനികലോകത്തിൻെറ നീറുന്ന പ്രശ്നങ്ങൾക്കു് ഒരു ചെറു പരിഹാരമായിക്കൂടി കൺവൻഷൻ തീരേണ്ടതല്ലേ? കൺവൻഷൻ അതിൽതന്നെ അവസാനിക്കണമോ, അതോ സൃഷ്ടിപരമായ പ്രവർത്തനങ്ങളിലേക്കുള്ള ഒരു ചവുട്ടുപടി ആയിരിക്കണമോ? ആളുകളുടെ ആവേശം ഇളക്കിയിട്ടു് അവർക്കു് ക്രിയാത്മകമായ പദ്ധതികൾ കൊടുക്കാതിരുന്നാൽ ക്രമശഃ ആവേശം, തന്നെ നശിച്ചുപോകയില്ലേ? ഓരോ ഇടവകയും ദൈവത്തിൻെറ ഇടത്തുഭാഗത്തു്, വിശക്കുന്നവർക്കപ്പം കൊടുക്കാതെയും, നഗ്നരെ ഉടുപ്പിക്കാതെയും, അതിഥികളെ ചേർത്തുകൊള്ളാതെയും, രോഗികളെ സൗഖ്യമാക്കാതെയും, ബന്ധനസ്ഥരെ വിടുവിക്കാതെയും ജീവിക്കുന്ന നില മാററി അവരെ ദൈവത്തിൻെറ വലത്തുഭാഗത്തേക്കു മാറേറണ്ടതിനു് കൺവൻഷൻ സഹായിക്കുന്നില്ലെങ്കിൽ അവയ്ക്കു പകരം പാരിഷ്മിഷ്യൻ നടത്തി ഇടവകകളെ പല ഭാഗത്തേക്കു തിരിച്ചുവിടുന്നതല്ലേ നന്നു്?

ഒരു കാര്യം നിശ്ചയം. ചില മാററങ്ങൾക്കു സമയം ആയിരിക്കുന്നു. 'നാം പട്ടണത്തിൽ പോയാൽ അവിടെ കിടന്നു മരിക്കും; ഇവിടെ പാർത്താലും മരിക്കും, ആകയാൽ വരിക നമുക്കു് ആരാമ്യപാളയത്തിലേക്കു പോകാം' തൊട്ടടുത്തുവാ, കോരിയിരിക്കുന്ന ആരാമ്യപാളയങ്ങളായ പട്ടിണി, കിടപ്പാടമില്ലായ്മ, തൊഴിലില്ലായ്മ, നിരീശ്വരയുക്തിവാദം, ഉച്ചനീചത്വം, പഠനസൗകര്യമില്ലായ്മ, അവിശ്വാസം, ഭൗതികവാദം മുതലായ ആരാമ്യപാളയത്തിലേക്കു നാം പോകേണ്ട കാലം വൈകിയിരിക്കുന്നു. അവിടെ ചെല്ലുമ്പോൾ തന്നെ ദൈവം ശത്രുവിനെ ഓടിച്ചിരിക്കുന്നതായി നമുക്കു കാണാം. പക്ഷേ അവിടെയും നാം പൂഴ്ത്തിവയ്പ്പ് തുടങ്ങരുതു്. സ്വർണ്ണവും, വെള്ളിയും, വസ്ത്രവും കഴിച്ചിട്ടും ഒളിച്ചുവച്ചും നാം പാർത്താൽ 'നേരം പുലരുമ്പോൾ നമുക്കു കുററംവരും'. അതാണ് റഷ്യൻസഭയ്ക്കുണ്ടായതു്. അതിനാൽ വരിക നമുക്കു് പട്ടിണികിടക്കുന്ന രാജാവിനു് അറിവു കൊടുക്കാം. ക്രിസ്തു ശത്രുക്കളെ ഓടിച്ചിരിക്കുന്നു എന്നു് അവർക്കൂടെ അറിയട്ടെ. സ്വാർത്ഥതയുടെ കാലം ഇനി തുടരാൻ പാടില്ല എന്നു് ദൈവത്തിൻെറ ഇടതുപക്ഷത്തു പാർക്കുന്ന ഇടവകക്കാരെ ബോദ്ധ്യമാക്കാൻ പ്രസംഗം പോരാ, പ്രവൃത്തിവേണം. ഇടവകയോഗങ്ങളല്ലയോ ഇങ്ങനെ പദ്ധതികൾ തയ്യാറാക്കാൻ നല്ലതു്?

1) നിലയ്ക്കൽ കൺവൻഷൻെറ ആഭിമുഖ്യത്തിൽ, കിടപ്പാടമില്ലാത്ത ഒരു കുടുംബത്തിനു കിടപ്പാടമുണ്ടാക്കിക്കൊടുത്തതുപോലെ എല്ലാ കൺവൻഷൻകാരും ചെയ്യണം. ഈയിടെ പാണ്ടങ്കേരി പള്ളിയിൽ നടന്ന ഒരു സുവിശേഷ പ്രസംഗത്തിൻെറശേഷം ആ സ്ഥലത്തുള്ള അർഹരായ സമർത്ഥവിദ്യാർത്ഥികൾക്കു പണം കടം കൊടുത്തു കോളേജിൽ പഠിപ്പിക്കുന്നതിനായി ഒരു തീരുമാനമെടുക്കുകയും അവിടെ കൂടിയിരുന്ന ചുരുക്കംപേർ 730 രൂപാ അതിലേക്കു വാഗ്ദാനം ചെയ്യുകയും ചെയ്തു. ഈദൃശമാതൃകകൾ നമ്മുടെ എല്ലാ യോഗങ്ങളിലും പിൻപററുന്നില്ലെങ്കിൽ നാം കാലത്തിൻെറ കാററോട്ടം കാണുന്നില്ല എന്നർത്ഥം. കമ്മ്യൂണിസത്തെ തടയുവാനായിട്ടല്ല, ക്രിസ്തുവിൻെറ തിരുഹിതം ഇതൊക്കെയാണെന്നറിഞ്ഞു് ഇങ്ങനെയുള്ള കർമ്മപരിപാടികൾ ആസൂത്രണം ചെയ്കയും നടപ്പാക്കുകയും വേണം. കൺവൻഷൻ കമ്മററിയോ ഇടവകക്കമ്മററിയോ നേരത്തെക്കൂടി ഈ തീരുമാനമെടുക്കുകയും അതു നോട്ടീസിൽ അച്ചടിക്കുകയുംപ്രാവർത്തികമാക്കുകയുംവേണം. ഭവനനിർമ്മാണപദ്ധതിയിൽ കേരളത്തിലെ റേ

മൻകത്തോലിക്കാസഭയും മാത്തോമ്മാസഭയും പ്രയോഗമിച്ചതിൽ നാം സന്തോഷിച്ചാൽപോരാ. നാമും ആവതു ചെയ്യണം. പ. കാതോലിക്കാബാവായുൾപ്പെടെ നമ്മുടെ സകല തിരുമേനിമാരും മററു സഭകളിലെ തിരുമേനിമാരും ചേർന്നു പുറപ്പെടുവിച്ച കല്പന അനുസരിക്കുന്നതിനു് ഇടവകകളും കൺവൻഷൻയോഗങ്ങളും മുമ്പോട്ടുവരണം. അതിൻെറ ചുമതല വഹിക്കേണ്ടതു് ഇടവകക്കമ്മററിയാണോ, കൺവൻഷൻകമ്മററിയാണോ എന്നതു് പ്രാദേശികസൗകര്യമനുസരിച്ചു് വിടാവുന്നതത്രേ. വിശ്വസ്ഥമായി പണമിടപാടുകൾ നടത്തുവാനും പിരിവു ലിസ്ററും, ഓഡിററുചെയ്ത കണക്കും പ്രസിദ്ധീകരിക്കുവാനും കഴിയുന്ന കല്ലൂപ്പാറ കൺവൻഷൻപോലെയുള്ള എല്ലാ കൺവൻഷൻകാർക്കും ഈ പദ്ധതി സ്വാഗതാർഹമായിരിക്കുമെന്നാശിക്കുന്നു. ഭവനനിർമ്മാണത്തിനോ, സ്കോളർഷിപ്പ് ബലാൺഫണ്ടിനോ പിരിക്കുന്ന തുക മറെറാന്നിനും ഉപയോഗിക്കുകയില്ല എന്ന ദൃഢമുള്ളവരേ ഇതിനു തുനിയുകയോ, കൺവൻഷൻ നടത്തുകയോ ചെയ്യാവു. കൺവൻഷൻ പ്രവർത്തകരെ ഒരുമിച്ചുകൂട്ടി ഈദൃശപദ്ധതികൾക്കാഹ്വാനം കൊടുക്കുവാൻ അവർക്കും ഉത്തേജനം നൽകുവാൻ ഓരോ ഭദ്രാസനത്തിലെയും അഭിവന്ദ്യ മെത്രാപ്പോലീത്താതിരുമേനിമാരോടും അപേക്ഷിക്കുകയാണു്. കല്പനകളുടെ പിമ്പിൽ സംഘടിതപ്രവത്തനമുണ്ടെങ്കിൽ ജനങ്ങൾ പിൻപാറുമെന്നതിനു് ശമ്പളകേന്ദ്രീകരണത്തിലും മററും നമ്മുടെ പല ഭദ്രാസനങ്ങളും മാതൃക കാണിച്ചുകഴിഞ്ഞിരിക്കുകയാണു്.

2) 'കൺവൻഷൻ കൺവൻഷനുവേണ്ടിയല്ല' എന്ന തത്വത്തിൻെറ പിമ്പിൽ, ഇതിൽ പ്രധാനമായ ഒരു കാര്യം കൂടെയുണ്ടു്. നമ്മുടെ കൺവൻഷൻ യോഗങ്ങളുടെ ദിവസങ്ങളിൽ എത്ര പേർക്കു് സത്യകുമ്പസ്സാരം നടത്തി വി. കുർബാന അനുഭവിക്കുവാൻ സൗകര്യം ലഭിക്കുന്നു? കൃത്യം ഒരു മണിക്കൂർ മാത്രം പ്രസംഗിച്ചിട്ടു് കൺവൻഷൻ പിരിച്ചുവിടുകയും അനന്തരമുള്ള സമയം സംശയദൂരീകരണത്തിനോ, കുമ്പസ്സാരത്തിനൊരുക്കുന്നതിനോ, സഭയുടെ പ്രത്യേക വിശ്വാസവിഷയങ്ങളെക്കുറിച്ചു് ക്ലാസ്സുകൾ എടുക്കുന്നതിനോ ഉപയോഗിക്കണം. താല്പര്യമുള്ളവർ മാത്രം അതിനു നിൽക്കണം. എല്ലാ ദിവസവും അതിരാവിലെ വി. കുമ്പസ്സാരവും വി. കുർബ്bാനയും ഉണ്ടായിരിക്കണം. അതു് ഒരു ചടങ്ങായി മാറാതെ അനേകരെ, ജീവിതത്തിനു മാററമുള്ളവരാക്കുവാനായി കാര്യക്ഷമമായി ആവിഷ്ക്കരിക്കണം. കൺവൻഷൻ കഴിഞ്ഞും പ്രത്യേക ധ്യാനയോഗങ്ങളും ക്ലാസ്സുകളും നടത്തണം. യുക്തിവാദമെന്നപേരിൽ അനേക യുവാക്കന്മാരെ വഴിതെററിക്കുന്ന കുത്സിതനേതാക്കന്മാരുടെ പിടിയിൽ പെട്ടിരിക്കുന്ന യുവതലമുറയെ രക്ഷിക്കാൻ സഭയ്ക്കു കഴിയണം. അതിനായി സംശയദൂരീകരണം നടത്താവുന്ന ദൈവശാസ്ത്രപണ്ഡിതന്മാരെ ലഭിക്കുന്നെങ്കിൽ അവരെ അതിനായി ഉപയോഗിക്കണം. അനേകവർഷം മുമ്പു് പഠിച്ചതും കേട്ടതുമായ പ്രസംഗങ്ങളും ഉദാഹരണങ്ങളും വീണ്ടും കേട്ടു രസിച്ചുപോകുവാനാഗ്രഹിക്കുന്ന ഒരു ജനതതിയല്ല ഇന്നത്തേതു്. സഭയുടെ കാതലായ വിശ്വാസങ്ങളിൽ ജനങ്ങൾക്കു് ഉറപ്പുണ്ടാകണം. കൺവൻഷൻയോഗങ്ങളോടു ചേർത്തുതന്നെ നല്ല ക്ലാസ്സുകൾ നടത്തുന്നതാണു് നീണ്ട പ്രസംഗങ്ങളെക്കാൾ ഫലകരം.

വേദപഠനപംക്തി

മർത്തമറിയം സമാജാംഗങ്ങൾക്കുവേണ്ടി:– ഡോക്ടർ നയോമി വെട്ടത്ത്

# 10. ദൈവത്തിൻെറ വഴികൾ മത്താ. 2: 12–23

വീണ്ടും പ്രാർത്ഥനയോടുകൂടി ഒരു ഭാഗം കൂടി വായിച്ച് ധ്യാനിക്കാം. കർത്താവ് നമ്മെ പഠിപ്പിക്കട്ടെ. ധ്യാനശേഷം ലഭ്യമായ ചിന്തകൾ നമ്മെ പുഷ്ടിപ്പെടുത്തുമാറ് സഹായമാവാൻ നമ്മുടെ നോട്ടുപുസ്തകങ്ങളിൽ കുറിച്ചിടാം. യഹോവാ തൻെറ ഭക്തന്മാരെ പ്രത്യേകമായി കരുതുന്നു എന്നു് വീണ്ടും നമുക്ക് ഉറപ്പു തരുന്ന ഈ ഭാഗം ശ്രദ്ധയോടെ നമുക്കു പഠിക്കാം.

വി. മത്താ. 2: 12–23 വരെ വായിക്കുക. ഈ ഭാഗത്തെ മൂന്നായി തിരിച്ചുകൊണ്ടു് നമുക്ക് ചിന്തിക്കാം.

1. ദൈവം തന്നെ സ്നേഹിക്കുന്നവരോടു് കാണിക്കുന്ന പ്രത്യേകതകൾ.

2. ദൈവത്തിൻെറ ഇഷ്ടം മനുഷ്യനെ മനസ്സിലാക്കുന്ന ചില വഴികൾ.

3. പ്രവചനനിറവേറൽ.

1 a) വാക്യം 12 ശ്രദ്ധയോടെ ധ്യാനിക്കു

---

ഏഴുമണിക്കാളുകൾ കുറെ വരികയും എട്ടരമണിക്കും ഒമ്പതുമണിക്കും വന്നുകൊണ്ടിരിക്കുകയും ചെയ്യുന്ന പഴയ പാരമ്പര്യം തുടരരുത്. വൈകിട്ടു് ഏഴുമണി മുതൽ ഏഴര വരെ സന്ധ്യാനമസ്കാരവും, ഏഴര മുതൽ എട്ടരവരെ പ്രസംഗവും അനന്തരം follow up മീററിംഗും ആയിരിക്കണം. പ്രസ്തുത രണ്ടാം യോഗം ഒന്നുരണ്ടു ദിവസം സംശയനിവാരണത്തിനും, ഒരു ദിവസം ധ്യാനത്തിനും, മറെറാരു ദിവസം കാര്യാലോചനയ്ക്കും ഉപയോഗിക്കാം. ഇതിനു പററിയ നേതാക്കന്മാർ സഭയിൽ ഉണ്ടെങ്കിലും പലരും വേണ്ടവിധം ഉപയോഗിക്കപ്പെടുന്നില്ല. ചുരുക്കം ചില കൺവൻഷൻ പ്രസംഗകന്മാരെ അനേകരും ക്ഷണിക്കുകയും, പല സ്കൂളുകളിലും മററും പഠിപ്പിക്കുന്നവരും അല്ലാത്തവരുമായ പലരെയും ക്ഷണിക്കാതിരിക്കുകയും ചെയ്യുന്ന ഇന്നത്തെ രീതി മാറണം. അവസരം കൊടുത്താൽ ശോഭിക്കുന്ന പുതിയ വ്യക്തികളെ കണ്ടുപിടിച്ചു് ഉപയോഗിക്കാതിരുന്നാൽ മേല്പറഞ്ഞ ചുരുക്കം ചിലക്കു് അനേകരുടെ ക്ഷണം നിരസിക്കേണ്ടിവരും. ഏതായാലും നമ്മുടെ കൺവൻഷൻ, കൺവൻഷനുവേണ്ടി നടത്താതെ മനുഷ്യരുടെ ആത്മരക്ഷ ഉദ്ദേശിച്ചും, വിശ്വാസസ്ഥൈര്യം ഉദ്ദേശിച്ചും നടത്തേണ്ടതാണു്.

3) സുവിശേഷവേലയ്ക്കായി ചില പള്ളികൾ മാത്രം ബഡ്ജററിൽ തുക കൊള്ളിക്കുകയും അതു കൺവൻഷനായി ചിലവഴിക്കുകയും ചെയ്യുന്നതായറിയാം. യഥാർത്ഥത്തിൽ കൺവൻഷനാണോ സുവിശേഷവേല? ക്രിസ്ത്യേതരരായ നമ്മുടെ സഹോദരന്മാരെയും ക്രിസ്തുവിൻെറ കർതൃത്വത്തിൻകീഴിൽ കൊണ്ടുവരുന്നതാണു സുവിശേഷവേല. അതിനായി സുവിശേഷസംഘങ്ങൾ നമ്മുടെ ഇടവകകളിൽ ഉണ്ടാകുവാൻ കൺവൻഷൻ മാർഗ്ഗദർശനം നൽകണം. ആരാധനയും പഠനവും വിശുദ്ധ ജീവിതവും സുവിശേഷവേലയും കൂടാതെ സഭ വളരുകയോ ലോകം രക്ഷപെടുകയോ ചെയ്കയില്ല. ഇടവക ലോകരക്ഷയ്ക്കാണെന്ന ബോധം സഭാംഗങ്ങൾക്കു വരുത്തി അതിനായി സംഘടിച്ചു പ്രവർത്തിക്കുവാൻ നമുക്കു മുതിരാം. ഓരോ ഇടവകയുടെയും സുവിശേഷസംഘം കൺവൻഷനോ, ക്ലാസ്സോ, ധ്യാനമോ നടത്തുന്നതിനു നേതൃത്വം നൽകുന്നതോടൊപ്പംതന്നെ സമീപവാസികളായ ഇതര മതക്കാരോടും മതരഹിതരോടും സ്നേഹസമ്പർക്കം പുലർത്തേണ്ടതത്രെ. ഓരോ ആണ്ടും കൺവൻഷൻ കമ്മററിയുണ്ടാക്കി പിരിച്ചുവിടുന്നതിനു പകരം സുവിശേഷസംഘം തുടരുകയും അതിൻെറ ആഭിമുഖ്യത്തിൽ പ്രവർത്തനങ്ങൾ നടത്തുകയും ചെയ്യണം.

കൺവൻഷൻപ്രസംഗങ്ങളിൽനിന്നും മാറിയോ അല്ലാതെയോ ഇടവകപുറത്തിനു പ്രവർത്തിക്കുന്ന ഒരു സംഘം അത്യന്താപേക്ഷിതമാണു്. ഇന്നും പല സുവിശേഷസംഘങ്ങൾ ഉള്ളവ അതിനായി സംഘടിക്കണം. (ഇതിനുവേണ്ടി ഡിസംബർ 30 മുതൽ ജനുവരി 1 വരെ മാവേലിക്കര സെൻറ്പോൾസ് സുവിശേഷാലയത്തിൽ ക്ലാസ്സ് സംഘടിപ്പിക്കുകയുണ്ടായി).

ദൈവംതന്നെ ഇതിലും എല്ലാററിലും നമ്മെ വഴിനടത്തുവാൻ പ്രാർത്ഥിക്കാം.

മ്പോഴും ഒരു വലിയ സത്യം കാണുന്നു. ദിവ്യ ശിശുവിനെ നശിപ്പിക്കണമെന്നുള്ള ആഗ്രഹം ഉള്ളിൽ ജനിച്ച ഹേരോദാ രാജാവിൽനിന്നു് അതിനുള്ള എല്ലാ വഴികളെയും അടച്ചുകളയുന്ന ദൈവവഴിയെ കാണുക. നാം നമ്മെത്തന്നെ സംരക്ഷിപ്പാനായി എന്തെല്ലാം സംഗതികൾ ചെയ്യുന്നു. വി മത്താ. 10: 29–31 വരെ. 'കാശിനു് രണ്ടു കുരികിൽ വില്ക്കുന്നില്ലയോ. അവയിൽ ഒന്നുപോലും നിങ്ങളുടെ പിതാവു് സമ്മതിക്കാതെ നിലത്തു വീഴുകയില്ല. എന്നാൽ നിങ്ങളുടെ തലയിലെ രോമവും എല്ലാം എണ്ണപ്പെട്ടിരിക്കുന്നു. ആകയാൽ ഭയപ്പെടേണ്ട; ഏറിയ കുരികിലുകളെക്കാളും നിങ്ങൾ വിശേഷതയുള്ളവരല്ലൊ', എന്നു് അരുളിച്ചെയ്തവനെ നാം വിശ്വസിക്കുന്നെങ്കിൽ നമുക്കു് ഏതൊന്നിനെക്കുറിച്ചും വിഷമിക്കുന്നതിനു് അവകാശം എവിടെ? അനത്ഥങ്ങളിൽനിന്നു കാക്കുന്നതിനു് ശക്തിയുള്ളവൻെറ അറിവുകൂടാതെ നമുക്കു് യാതൊരനത്ഥവും ഭവിക്കയില്ല. തീച്ചൂളയിൽ എറിയപ്പെട്ട മൂന്നു് യിസ്രായേൽ ബാലന്മാരുടെ (ശദ്രക്കു്, മേശക്കു്, അബേദ്നെഗൊ) വാക്കുകൾ ഓമ്മവരുന്നു. (ദാനി. 3: 17, 18). 'ഞങ്ങൾ സേവിക്കുന്ന ദൈവത്തിനു് ഞങ്ങളെ വിടുവിപ്പാൻ കഴിയുമെങ്കിൽ അവൻ ഞങ്ങളെ എരിയുന്ന തീച്ചൂളയിൽനിന്നും രാജാവിൻെറ കൈയ്യിൽനിന്നും വിടുവിക്കും. അല്ലെങ്കിലും ഞങ്ങൾ രാജാവിൻെറ ദേവന്മാരെ സേവിക്കയില്ല. രാജാവു് നിത്തിയ സ്വണ്ണബിംബത്തെ നമസ്ക്കരിക്കയുമില്ല എന്നു് പറഞ്ഞു'. എത്ര ധൈര്യമേറിയ വാക്കുകൾ! ഈ പൈതങ്ങളെ വിടുവിച്ച സ്വർഗ്ഗസ്ഥപിതാവിൻെറ കൈകളിൽ നമ്മെയും സമർപ്പിക്കാം. യേശുവിനു് ഹാനി വരാതിരിപ്പാൻ ഹേരോദാവിൽനിന്നു് യേശുവിനെക്കുറിച്ചുള്ള വിവരണങ്ങൾ മറയ്ക്കപ്പെടുന്നതിനുള്ള പിതാവിൻെറ വഴികൾ കാണുക. ആ ശക്തി ഇന്നും വ്യാപരിക്കുന്നു. ഈ പിതാവിൽ നാം ശരണപ്പെടുന്നതിനു് നമ്മെ വഴികാണിക്കുന്നവൻെറ വാക്കുകളിൽ നമുക്കു് വിശ്വസിച്ചുകൊണ്ടു് പിതാവിൻെറ അടുത്തു വരാം. 'ഞാൻ തന്നെ വഴിയും സത്യവും ജീവനും ആകുന്നു. ഞാൻ മുഖാന്തിരമല്ലാതെ ആരും പിതാവിൻെറ അടുക്കൽ എത്തുന്നില്ല'.

b) ഈ വേളയിൽ പിതാവിൻെറ പ്രത്യേകസ്നേഹത്തിനു് തന്നെ സ്നേഹിക്കുന്നവർ പാത്രീഭൂതരാകുമെന്നു് നാം അറിയുന്നതെങ്ങിനെ എന്നു് ചിന്തിക്കുന്നതു് നന്നായിരിക്കും.

മാലാഖി. 3: 16:18. 'യഹോവഭക്തന്മാർ അന്നു് തമ്മിൽതമ്മിൽ സംസാരിച്ചു; യഹോവ ശ്രദ്ധവെച്ചു കേട്ടു; യഹോവാഭക്തന്മാർക്കും അവൻെറ നാമത്തെ സ്മരിക്കുന്നവർക്കുംവേണ്ടി അവൻെറ സന്നിധിയിൽ ഒരു സ്മരണാപുസ്തകം എഴുതിവച്ചിരിക്കുന്നു. ഞാൻ ഉണ്ടാക്കുവാനുള്ള ദിവസത്തിൽ അവർ എനിക്കു് ഒരു നിക്ഷേപം ആയിരിക്കും എന്നു് സൈന്യങ്ങളുടെ യഹോവാ അരുളിച്ചെയ്യുന്നു; ഒരു മനുഷ്യൻ തനിക്കു് ശുശ്രൂഷ ചെയ്യുന്ന മകനെ ആദരിക്കുന്നതുപോലെ ഞാൻ അവരെ ആദരിക്കും. അപ്പോൾ നിങ്ങൾ നീതിമാനും ദുഷ്ടനും തമ്മിലും ദൈവത്തെ സേവിക്കുന്നവനും സേവിക്കാത്തവനും തമ്മിലുമുള്ളവ്യത്യാസം വീണ്ടും കാണും'.

യഹോവാഭക്തന്മാർ തനിക്കു് ഒരു നിക്ഷേപമാകുമെന്നും നീതിമാനും ദുഷ്ടനും തമ്മിലും ദൈവത്തെ സ്നേഹിക്കുന്നവനും സേവിക്കാത്തവനും തമ്മിലുമുള്ള വ്യത്യാസം നാം കാണുമെന്നും മററുമുള്ള വചനങ്ങൾ ദൈവഭക്തിയിൽ ജീവിക്കുന്നതിനായി നമ്മെ പ്രത്യേകം ആകർഷിക്കുന്നു.

c) ഫിലി. 4: 6, 7 വായിക്കുക. യഹോവാഭക്തന്മാരുടെ വേറൊരു ധനമാണിതു് നമ്മുടെ ഹൃദയങ്ങളെയും വിചാരങ്ങളെയും കാക്കുന്നതിനുള്ള ദൈവസമാധാനം ലഭ്യമാകുന്നതിനുള്ള വഴി, എല്ലാ ആവശ്യങ്ങളും കൃതജ്ഞതയോടുകൂടെ ദൈവമുമ്പാകെ കൊണ്ടുവരിക എന്നതാണു്. ഒന്നിനെക്കുറിച്ചും വിചാരപ്പെടരുതു്.

ഇങ്ങനെ ദൈവത്തെ സ്നേഹിക്കുന്നവരോടുള്ള തൻെറ പ്രത്യേകതകളെ നാം വിവിധതരത്തിൽ കാണുന്നു.

2. രണ്ടാമതായി ദൈവഇഷ്ടം നമ്മെ അറിയിക്കുന്നതെങ്ങിനെ എന്നതാണു്. 'നിങ്ങൾ വലത്തോട്ടോ ഇടത്തോട്ടോ തിരിയുമ്പോൾ, വഴി ഇതാകുന്നു, ഇതിൽ നടന്നുകൊൾവിൻ എന്നൊരു വാക്കു് പിറകിൽനിന്നു് കേൾക്കും' (യെശയ്യാ. 30:21). ഇതു നമ്മുടെ ദൈനംദിനജീവിതത്തിൽ അനുഭവപ്പെടുന്നെങ്കിൽ ഇന്നു് ഈ ഭൂമി സ്വർഗ്ഗമായേനേ. പക്ഷെ നാം ആ ശബ്ദം കേൾക്കുന്നതിനു് അവസരം നല്കുന്നില്ല. ഓരോ നിമിഷവും കർത്താവിൻെറ സാന്നിദ്ധ്യം ആസ്വദിച്ചു ജീവിക്കുന്നവക്കു് ഇതു് ഒരു പുതുമയല്ല. ശിശുവിനെ അപകടത്തിൽനിന്നു് രക്ഷിക്കുന്നതിനുള്ള മാഗ്ഗം പിതാവു് സ്വപ്നത്തിൽകൂടി യൗസേപ്പിനു് വെളിപ്പെടുത്തി. യൗസേപ്പു് ദൈവത്തോടു് വളരെ അടുത്തു് ജീവിച്ച ഒരാളായിരുന്നിരിക്കണം. ദൈവത്തിൻെറ ഇഷ്ടം മനസ്സിലാക്കുന്നതിനു് ഉടനെ തനിക്കു്

# സംശയങ്ങൾ ചോദിക്കുക

(ഫാദർ എം. വി. ജോർജ്ജ് എം. ഏ. ബി. ഡി. എസ്. ററി. എം.)

ചോ. 1. സ്വർഗ്ഗം എവിടെയാകുന്നു. മുകളിലോ? (ഒ. സി. ചാക്കോ, കൂരോപ്പട)

ഉ. 'എവിടെ'എന്ന ചോദ്യം ചരിത്രത്തിലെ പരിമിതിയിൽ മാത്രം പ്രസക്തമാണ്. ഞാൻ എവിടെ എന്ന ചോദ്യത്തിന് അർത്ഥമുണ്ട്. എന്തെന്നാൽ ഞാൻ ഒരിടത്താണെങ്കിൽ മററൊ

---

സാധിച്ചു. നമുക്ക് ഓരോരുത്തർക്കും ഈ അനുഭവം താൻ നല്കട്ടെ. ഇതിനെക്കുറിച്ച് 8–ാം ലേഖനത്തിൽ എഴുതിയിട്ടുള്ള ചുരുക്കം ചില കാര്യങ്ങൾ ഒന്നുകൂടി ശ്രദ്ധയിൽ കൊണ്ടുവരുന്നതു് നന്നായിരിക്കും.

3. മൂന്നാമതായി--പ്രവചനനിറവേറൽ.

ഇതേപ്പററി മുൻലേഖനങ്ങളിൽ സൂചിപ്പിച്ചിട്ടുള്ളതാണല്ലൊ. യേശുക്രിസ്തുവിനെക്കുറിച്ച് നാം അറിയുന്ന സത്യങ്ങൾ അനേകം വർഷങ്ങൾക്കുമുമ്പുതന്നെ പ്രവാചകന്മാരിൽകൂടി ദൈവം നമുക്ക് വെളിപ്പെടുത്തിയിട്ടുണ്ട് എന്നതു് ഈ കർത്താവിലുള്ള നമ്മുടെ വിശ്വാസത്തെ ഒന്നുകൂടി ഉറപ്പിക്കുന്നതിനു് സഹായിക്കട്ടെ.

ഒരുവിധത്തിൽ നോക്കുകയാണെങ്കിൽ ഈ മൂന്നു ഭാഗങ്ങളും യേശുക്രിസ്തുവിന്റെ താഴ്മയെ ചൂണ്ടിക്കാണിക്കുന്നു. ഈ പാഠം ആകമാനം ഒന്നുകൂടി വായിച്ചുനോക്കുമ്പോൾ ജന്മനാൾമുതൽതന്നെ വളരെ താഴ്മയിൽ എന്നുതന്നെയല്ല ഒളിവിലും കർത്താവിനു് ജീവിക്കേണ്ടതായിവന്നു എന്നു് നാം കാണുന്നു. അങ്ങിനെ ഹേരോദാവിൽനിന്നു് രക്ഷപ്പെടുന്നതിനു് യേശുക്രിസ്തുവിനു് മിസ്രയീമിലേക്കു് ഓടിപ്പോകേണ്ടതായിവന്നു. വീണ്ടും തിരിച്ചു വന്നപ്പോൾ യഹൂദ്യയിൽ അർക്കെലയോസ് തന്റെ അപ്പനായ ഹെരോദാവിനു് പകരം വാഴുന്നു എന്നു് അറിഞ്ഞു് യേശുവിന്റെ മാതാപിതാക്കൾ ഭയപ്പെട്ടു. വീണ്ടും സ്വപ്നത്തിൽ അരുളപ്പാടുണ്ടായിട്ടു് ഗലീലപ്രദേശങ്ങളിലേക്കു് മാറിപ്പോയി. സുവിശേഷപുസ്തകങ്ങൾ നാം വായിക്കുമ്പോൾ ഈ ബാല്യകാലത്തിലെ തന്റെ ജീവിതത്തെക്കുറിച്ചു് എങ്ങുംതന്നെ കാണുന്നില്ല. വിശുദ്ധ ലൂക്കോസിന്റെ സുവിശേഷം രണ്ടാം അദ്ധ്യായത്തിൽ തന്റെ മാതാവും വളർത്തുപിതാവും യേശുക്രിസ്തുവിനെയുംകൂട്ടിക്കൊണ്ടു തന്റെ പന്ത്രണ്ടാമത്തെ വയസ്സിൽ പെരുനാളിനു് പള്ളിയിലേക്കു പോയതായി നാം വായിക്കുന്നു. ഇതു കഴിഞ്ഞുള്ള പതിനെട്ടു സംവത്സരങ്ങളെക്കുറിച്ചു് യാതൊന്നും നാം അറിയുന്നില്ല. വളരെ താഴ്മയുള്ളവനായി തന്റെ ഭവനത്തിൽ വളർത്തുപിതാവിനോടുകൂടി യേശു വേലചെയ്തു എന്നനുമാനിക്കാം. നാം ചെയ്യുന്ന ഏതു വേലയെക്കുറിച്ചും വളരെ പ്രശംസ ലഭിക്കണമെന്നതു് നമ്മുടെ ഏവരുടെയും ആഗ്രഹമാണ്. രാജാധിരാജാവായ ക്രിസ്തുവിന്റെ ജീവിതത്തിലെ ഓരോ വശങ്ങളിലും കാണുന്ന തന്റെ താഴ്മാശീലം ഫിലി. 2: 6–8 വരെയുള്ള വാക്യങ്ങളിൽ വിശദീകരിച്ചിരിക്കുന്നു. 'അവൻ ദൈവരൂപത്തിൽ ഇരിക്കെ ദൈവത്തോടുള്ള സമത്വം മുറുകെപിടിച്ചുകൊള്ളണം എന്നു് വിചാരിക്കാതെ ദാസരൂപം എടുത്തു് മനുഷ്യസാദൃശ്യത്തിലായി തന്നെത്താൻ ഒഴിച്ചു് വേഷത്തിൽ മനുഷ്യനായി വിളങ്ങി തന്നെത്താൻ താഴ്ത്തി മരണത്തോളം ക്രൂശിലെ മരണത്തോളംതന്നെ, അനുസരണമുള്ളവനായിത്തീർന്നു.

വാക്യം 5. ക്രിസ്തുയേശുവിലുള്ള ഭാവംതന്നെ നിങ്ങളിലും ഉണ്ടായിരിക്കട്ടെ'. ഈ താഴ്മാശീലത്തിന്റെ ഫലം നാം ഒമ്പതാംവാക്യത്തിൽ കാണുന്നു. 'അതുകൊണ്ടു് ദൈവവും അവനെ ഏററവും ഉയർത്തി. സകല നാമത്തിനും മേലായ നാമം നൽകി'.

നമ്മുടെ പ്രവൃത്തികൾക്കു് പലപ്പോഴും വേണ്ടത്ര പ്രശംസ ലഭിക്കുന്നില്ലെന്നു് തോന്നുമ്പോൾ കർത്താവിന്റെ ഈ താഴ്മാശീലത്തെ ഓർക്കുന്നതിനും അതിൽ സന്തോഷിക്കുന്നതിനും നമുക്കു് ദൈവം കൃപ നൽകട്ടെ. കൂട്ടായ്മയിൽനിന്നും വേർപെട്ടിട്ടുള്ള ഒരു ജീവിതത്തിലേക്കു് ദൈവം നമ്മെ ചിലപ്പോഴൊക്കെ വിളിക്കുമ്പോൾ പലപ്പോഴും ഒളിവിൽ ജീവിക്കേണ്ടിവന്ന കർത്താവിനെ നാം ഓർത്തു് തന്നിൽ സമാധാനപ്പെടുന്നതിനു് ദൈവം നമ്മെ സഹായിക്കട്ടെ

മനഃപാഠവാക്യം. താൻതന്നെ പരീക്ഷിതനായി കഷ്ടമനുഭവിച്ചിരിക്കയാൽ പരീക്ഷിക്കപ്പെടുന്നവർക്കു് സഹായിപ്പാൻ കഴിവുള്ളവൻ ആകുന്നു (എബ്രായർ. 2: 18).

രിടത്തല്ല. എന്നാൽ 'ദൈവം എവിടെ' എന്ന ചോദ്യത്തിനർത്ഥമില്ല. ദൈവം എല്ലായിടത്തും ഉള്ള സ്ഥിതിക്ക് എവിടെ എന്നെങ്ങനെ ചോദിക്കും? അതുപോലെയാണ് നിത്യതയിലെ സകല കാര്യങ്ങളും. ദൈവത്തോടുകൂടി പാതാളത്തിൽ പോയാൽ അതു പറുദീസായാണ്. എന്നാൽ പ്രതീകപരമായ ഭാഷയിൽ സ്വർഗ്ഗത്തിലേക്ക് എന്നതിന് മുകളിലേക്ക് എന്നല്ലാതെ പറയുന്നതിനു് അർത്ഥമില്ല. സ്വർഗ്ഗം ഉന്നതാവസ്ഥയാകയാൽ മുകളിൽ എന്നു പറയുന്നു എന്നേയുള്ളു. ദിക്കുകൾക്ക് അതീതമാണ് സ്വർഗ്ഗം.

ചോ. 2. യറുശലേം ദേവാലയം മൂന്നു തവണ നശിപ്പിച്ചതും പണിതതും ആരെല്ലാം?

(കുരുവിള എം. ജോർജ്ജ്, പുതുപ്പള്ളി)

ഉ. a) ആദ്യദേവാലയം ശലോമോൻ പണിതതു് (2 ദിന. 7) ബി. സി. 586–ൽ നെബൂഖദിനസ്സർ രാജാവു നശിപ്പിച്ചു (2 രാജാ. 24--)

b) രണ്ടാം ദേവാലയം എസ്രായുടെ കാലത്തു് ബി. സി. 6–ാം നൂററാണ്ടിൻെറ ഒടുവോടുകൂടി സെറുബാബേൽ പണിയുകയും നെഹമ്യാവു് അനന്തരം വന്നു മതിൽ പണിയുകയുംചെയ്തു (എസ്രാ–നെഹേമ്യാ) എന്നാൽ ബി. സി. 64–ൽ റോമൻ പോമ്പിയുടെ ആക്രമണത്തിൽ അതും നശിപ്പിക്കപ്പെട്ടു.

c) മൂന്നാം ദേവാലയം ബി. സി. 37–നും 4–നും ഇടയ്ക്കു് റോമിൻെറ കീഴിൽ ഭരിച്ച മഹാനായ ഹേരോദാവു് പണിയിച്ചു. എന്നാൽ എ. ഡി. 66 മുതൽ 70 വരെ അതു റോമൻ ആക്രമണത്തിനു വിധേയമാകയും ഒടുവിൽ മൂന്നാമതും നശിപ്പിക്കപ്പെടുകയും ചെയ്തു.

ചോ. 3. ഒരു പട്ടക്കാരൻ ഒരു ദിവസം ഒരിക്കൽമാത്രമെ കുർബ്ബാന ചൊല്ലാവൂ എന്ന വിലക്കുപോലെ ശുശ്രൂഷകർക്കും കുർബ്ബാന കാണുന്നവർക്കും വിലക്കുണ്ടോ? (Do)

ഉ. ഇല്ല. പട്ടക്കാരനു് 12 മണിക്കൂറോളം ഉപവാസം കുർബ്ബാനയ്ക്കു മുമ്പു വേണ്ടതിനാലാണ് ഒരു കുർബ്ബാനമാത്രം ചൊല്ലുന്നതു്. കുർബ്ബാനയനുഭവിച്ചു് നോമ്പു മുറിച്ച പട്ടക്കാരനെപ്പോലെ കുർബ്ബാന കാണുന്നവരെ വിലക്കേണ്ടയാവശ്യമില്ലല്ലോ. ശുശ്രൂഷക്കാരൻ ഉപവസിച്ചുകൊണ്ടു് ഒന്നിലധികം കുർബ്ബാനയിൽ ശുശ്രൂഷിക്കാമെങ്കിലും അതാവശ്യപ്പെടുന്നതു് അല്പം കഠിനതയാണു്.

ചോ. 4. 2 ശമു. 6: 23 -ൽ മീഖളിനു മക്കളില്ലെന്നും 21: 8–ൽ 5 പുത്രന്മാരുണ്ടായിരുന്നു എന്നും കാണുന്നതെന്തു്? (Do)

ഉ. English Revised Standard Version നോക്കുക. 5 Sons of Merab എന്നാണവിടെ. രണ്ടു കയ്യെഴുത്തുപ്രതികളിൽ മാത്രം വന്ന തെററാണു മീഖൾ എന്നതു്. ഇങ്ങനെ മലയാളവേദപുസ്തകത്തിൽ കാണുന്ന തെററുകൾ മൂലഭാഷയിലെ തെററുകളല്ല. അതറിവാൻ പരിഷ്ക്കരിച്ച ഇംഗ്ലീഷ്പതിപ്പുകൾ നോക്കണം.

ചോ. 5. ഏഫോദ് എന്നാൽ എന്തു്? (Do)

ഉ. ന്യാ. 17: 5–ൽ ഒരു പ്രതിമയെക്കുറിച്ചാണു് ഈ പദം. എന്നാൽ അധിക ഭാഗങ്ങളിലും മഹാപുരോഹിതൻ ധരിക്കുന്ന വിലകൂടിയ കാപ്പയ്ക്കോ (പുറ. 28: 6; 39: 2) ശമുവേൽ ധരിച്ച സാധാരണ തുണികൊണ്ടുള്ള മേലങ്കിക്കോ (1 ശമു. 2: 18) ദാവീദിൻെറ പ്രത്യേക വസ്ത്രത്തിനോ (2 ശമു. 6: 14) ആണു് ഏഫോദ് എന്നു പറഞ്ഞിരിക്കുന്നതു്.

ചോ. 6. ലേവിയുടെ പിതാവു് അൽഫായിയും യാക്കോബിൻെറ പിതാവു് അൽഫായിയും ഒന്നാണോ? (Do)

ഉ. അല്ല. ശിഷ്യന്മാരുടെ പേരുകളിൽ ലേവിയായ മത്തായിയെ യാക്കോബിൻെറ സഹോദരനായി പറയുന്നില്ലല്ലൊ. ഒരു പേരുള്ള രണ്ടാളുകളാണവർ

ചോ. 7. എബ്രാ. 4: 3–ൽ ലോകസ്ഥാപനത്തിങ്കൽ പ്രവൃത്തികൾ തീർന്നുപോയശേഷവും എന്നതിൻെറ ആശയമെന്തു്? (Do)

ഉ. ആറു ദിവസത്തെ സൃഷ്ടിയെ ഉദ്ദേശിച്ചാണു് അങ്ങനെ പറഞ്ഞിരിക്കുന്നതു്. ദൈവത്തിനു പ്രവൃത്തിരാഹിത്യമോ, വിശ്രമയാവശ്യമോ ഇല്ല എന്ന അഗാധആശയം അന്നു് അറിവായിരുന്നില്ല.

ചോ. 8. 2 ദിന. 4: 3–ലെ ''കുമിഴുകൾ'' എന്താണു്? (പി.ററി. പൗലോസു് പേത്രൂർ)

ഉ:– ഇംഗ്ലീഷിൽ gourds എന്നും എബ്രായഭാഷയിൽ 'കാളകൾ' എന്ന അർത്ഥംവരുന്ന വാക്കും കാണുന്നു. വൃത്താകാരമായ വാർപ്പുകടലിൽ മുഴത്തിനു പത്തു വീതം രണ്ടു നിരയായി കാളകളുടെയോ പടരുന്ന ലതകളുടെയോ രൂപം വാർത്തിരുന്നു എന്ന അർത്ഥത്തിലാണു് 'കുമിഴുകൾ' എന്നു മലയാളത്തിൽ പറഞ്ഞിരിക്കുന്നതു്.

# പുതുപ്പാടി ബാലഭവനം

(വി. ററി. തോമസ്, ബോംബെ)

(ശ്രീ. വി. ററി. തോമസും കുടുംബവും ചിലപ്പോഴം ബാലഭവനം സന്ദർശിക്കാറുണ്ട്. അദ്ദേഹത്തിൻെറ ഈ ചെറിയ ദൃക്‌സാക്ഷിവിവരണവും നിർദ്ദേശങ്ങളും 'മലങ്കരസഭാ' വായനക്കാർ സ്വാഗതം ചെയ്യുമെന്നു പ്രതീക്ഷിക്കുന്നു. —പത്രാധിപർ)

'എൻെറ ഈ ഏററവും ചെറിയ സഹോദരന്മാരിൽ ഒരുത്തനു
നിങ്ങൾ ചെയ്തേടത്തോളം എല്ലാം എനിക്കു ചെയ്തു'.

ബാലഭവനത്തിൻെറ ദശവത്സരാഘോഷം 1959 നവംബർ രണ്ടാംതീയതി വിവിധ കലാപരിപാടികളോടുകൂടി മലബാർ ഭദ്രാസനത്തിൻെറ തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ തിരുമേനിയുടെ മഹനീയ സാന്നിദ്ധ്യത്തിൽ കൊണ്ടാടി. ഈ അവസരത്തിൽ ബാലഭവനത്തിൻെറ ഇതുവരെയുള്ള വളർച്ചയെപ്പററിയും അതിൻെറ ഭാവിയെപ്പററിയും ചില കാര്യങ്ങൾ സഭാമക്കളുടെ അറിവിനും പ്രാർത്ഥനയ്ക്കുമായി താഴെ ചേർക്കുന്നു.

പരമാധികാരി. പരിശുദ്ധ കാതോലിക്കാബാവാ തിരുമനസ്സുകൊണ്ട്.

പ്രസിഡൻറ്. റവ. ഫാ. എം. വി. ജോർജ്ജ്. ഒന്നാമത്തെ മാനേജർ. റവ. ഫാ. തോമസ്. ഇപ്പോഴത്തെ മാനേജർ. റവ. ഫാ. കെ. ഐ. ഫിലിപ്പ്. തറക്കല്ലിട്ടതു്. 16–11–1958. ആദ്യമായി കുട്ടികളെ എടുത്തതു്. 2–11–1959. ആകെ എടുത്തിട്ടുള്ള കുട്ടികൾ 26. ഇപ്പോഴുള്ള കുട്ടികൾ 23.

കോഴിക്കോട്ടുപട്ടണത്തിൽനിന്നും 24 മൈൽ അകലെ വയനാട്ടിലേക്കുപോകുന്ന വഴിയിൽ പുതുപ്പാടിയിൽ പ്രകൃതിസുന്ദരമായ കുന്നുകൾക്കിടയിൽ മണമേൽ കുടുംബക്കാർ ദാനമായി കൊടുത്ത 25 ഏക്കർ സ്ഥലത്താണ് ബാലഭവ

---

ചോ. 9. പട്ടക്കാരൻ വി. കുർബ്ബാനയിൽ തെക്കോട്ടുതിരിഞ്ഞു ധൂപക്കുററി വാഴ്ത്തുന്നതെന്തു്? (പി. ററി. പൗലോസ്, പേരൂർ)

ഉ:—. വടക്കുവശത്തിനാണു പ്രാധാന്യക്കൂടുതൽ ഒരു തിരുമേനി മദ്ബഹായിൽ ഉണ്ടെങ്കിൽ വടക്കാണിരിക്കുന്നതു്. തലയിൽനിന്നു കാലിലേക്കല്ല, കാലിൽനിന്നു തലയിലേക്കാണ് പ്രവേശിക്കേണ്ടതു്. അതിനാൽ മദ്ബഹായിൽ പ്രവേശിക്കുമ്പോഴും തെക്കുകൂടി പ്രവേശിക്കണം. തിരുമേനി ധൂപക്കുററി വാഴ്ത്തുമ്പോഴും വടക്കുനിന്നു തെക്കോട്ടു തിരിഞ്ഞു വാഴ്ത്തുന്നതാണല്ലോ സൗകര്യവും, മുറയും.

ചോ. 10. പരിശുദ്ധന്മാരോടുള്ള അപേക്ഷ 7–ാംശതകത്തിനു മുമ്പുള്ള തക്സാകളിലുണ്ടോ? (മിസ്സ് ജയിൻ, കുവയിററ്)

ഉ: പുതിയനിയമത്തിലും (എബ്രാ. 12: 22–25, 11: 40; 2 തിമോ. 1: 18; വെളി. 7: 15). ഏഴാം നൂററാണ്ടിനു മുമ്പുള്ള യാക്കോബിൻെറ തക്സായിലും ഉള്ള വിഷയമാണ് പരിശുദ്ധന്മാരുടെ സംസർഗ്ഗം. രക്തസാക്ഷികളുടെ കബറിൽ ധൂപപ്രാർത്ഥന നടത്തുന്ന പതിവു രണ്ടാം നൂററാണ്ടുമുതലുണ്ടായിരുന്നു. Bichull പറയുന്നു: 'The Practice of invoking the saints became officially countenanced in the Church during the fourth century' (39 articles P. 293) അവരും നാമും ഒരേ ശരീരത്തിൻെറ അംഗങ്ങളാകയാൽ പരസ്പരം അറിയാതെ ഒരു വേദനയും ഇല്ല. ക്രിസ്തുവാകുന്ന തലയോടു ബന്ധപ്പെട്ടവർ പരസ്പരവും, അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നു. എൻെറ 'മൂന്നു വിശ്വാസസത്യങ്ങളും' 'മലങ്കരസഭ' 1969 നവംബർ ലക്കത്തിൽ 'പരിശുദ്ധന്മാരുടെ മദ്ധ്യസ്ഥത' എന്ന ബ. പോൾ വറുഗീസ് അച്ചൻെറ പ്രസംഗവും വായിക്കുക) E. J.

ചോ. 11. ഇയ്യോബു 38: 21–ൽ 'നീ അന്നേ ജനിച്ചിരുന്നുവല്ലോ എന്ന ഭാഗം വ്യാഖ്യാനിക്കുക? (മിസ്സ് ജയിൻ, കുവയിററ്)

ഉ:— അവിടെ ഇയ്യോബിനെ മുഴമുട്ടിക്കുന്ന യഹോവയുടെ അനേക ചോദ്യങ്ങളിൽപെട്ടതാണിതും. എല്ലാററിൻെറയും ഉത്തരം നിഷേധാത്മകമാണ്. 'നീഅന്നേ ജനിച്ചിരുന്നില്ലല്ലോ' എന്നാണ് ഉത്തരം. ഹിന്ദുക്കളുടെ പുനർജന്മതത്വം ഒന്നും ഇവിടെ ഇല്ല.

---

നം. അഗതികളായ മൂന്നു ബാലന്മാരെ പ്രവേശിപ്പിച്ചുകൊണ്ടു തുടങ്ങിയ ബാലഭവനത്തിൽ ഇന്നു് 23 കുട്ടികളുണ്ടു്. കൂടുതൽ കുട്ടികളെ താമസിപ്പിക്കുന്നതിനുള്ള സ്ഥലദൗർല്ലഭ്യംമൂലം പ്രവേശനത്തിനുവരുന്ന അനേക ബാലന്മാരെ വ്യസനസമേതം തിരിച്ചയക്കേണ്ടിവന്നിട്ടുണ്ടു്. കേരളത്തിൽ ഗവ. സഹായമോ, വിദേശ ഏജൻസികളുടെ സഹായമോ കൂടാതെ ഇത്രയും കുട്ടികളെ വളർത്തുന്ന ഏകസ്ഥാപനം ഇതു മാത്രമാണെന്നുള്ളതു് ഇതിനുള്ള ഒരു പ്രത്യേകതതന്നെയാണു്. നിരാശ്രയരായ പിഞ്ചുപൈതങ്ങൾ ആത്മാവിലും ശരീരത്തിലും ഒരുപോലെ വളരത്തക്കവണ്ണം വേണ്ട ക്രിസ്തീയചുററുപാടുകളാണു് ബാലഭവനഭാരവാഹികൾ ഇവിടെ ക്രമീകരിച്ചിരിക്കുന്നതു്. ഇതിൻെറ കഴിഞ്ഞകാല റിപ്പോർട്ടുകൾ പരിശോധിച്ചാൽ, ഇതു് ശരിയായ രീതിയിൽ വളർന്നുകൊണ്ടുതന്നെയിരിക്കുന്നു എന്നു നമുക്കു കാണാം. ദൈവവിളിയോടുകൂടി ഇതുപോലെയുള്ള പ്രവർത്തനങ്ങൾക്കു് ഇറങ്ങിപ്പുറപ്പെടുന്നവർക്കു് വേണ്ട കൈത്താങ്ങൽ കൊടുക്കേണ്ടതു് സഭാമക്കളായ ഓരോരുത്തരുടെയും കടമയാണു്. സമൃദ്ധിയിൽനിന്നു കൊടുക്കാൻ കാത്തിരിക്കാതെ, നമ്മുടെ ഇല്ലായ്മയിൽനിന്നും കൊടുക്കാൻ നാം പഠിക്കേണ്ടിയിരിക്കുന്നു. നല്ല കാര്യങ്ങൾക്കു കൊടുത്തു് ആരും നിർദ്ധനരായി നാം കേട്ടിട്ടില്ലല്ലോ.

പത്തു വയസ്സായ ബാലഭവനത്തെ അതു് അർഹിക്കുന്ന ഗൗരവത്തിലും വിശുദ്ധിയിലും മുമ്പോട്ടു കൊണ്ടുപോകുന്നതിനു് സഭാമക്കളിൽനിന്നും ആഗ്രഹിക്കുന്ന ചില കാര്യങ്ങൾ ചുവടെ ചേർക്കുന്നു.

1. വിദ്യാഭ്യാസസമ്പന്നന്മാരും സേവനസന്നദ്ധരുമായ ചെറുപ്പക്കാർ പ്രതിഫലേച്ഛ കൂടാതെ പ്രവർത്തിക്കുന്നതിനു മുമ്പോട്ടുവരണം.

2. സഭാമക്കളായ ഏവരും ആണ്ടിൽ ഒരിക്കലെങ്കിലും ചെറിയ ധനസഹായം ചെയ്യുക. ഇതിനുള്ള സന്ദർഭങ്ങൾ നമ്മുടെയും കുഞ്ഞുങ്ങളുടെയും ജന്മദിനത്തോടനുബന്ധിച്ചായാൽ വളരെ നന്നു്. കാരണം, ഒരുവർഷം നമ്മെയും നമ്മുടെ കുഞ്ഞുങ്ങളെയും ജീവനോടെ കാത്തുസൂക്ഷിച്ച സർവ്വശക്തനെ നന്ദിനിറഞ്ഞ ഹൃദയത്തോടെ സ്മരിക്കുമ്പോൾ, മാതാപിതാക്കളുടെ പരിലാളനത്തിനു ഭാഗ്യമില്ലാതെ ജീവിക്കുന്ന നിരാശ്രയരായ കുഞ്ഞുങ്ങളെ ഓർക്കുകയും അവർക്കുവേണ്ടി പ്രാർത്ഥിക്കുകയും, അവരെ സഹായിക്കുകയും ചെയ്യുന്നതു് എല്ലാ വിധത്തിലും അനുഗ്രഹകാരണമായിരിക്കും. ഇങ്ങനെ ഒരു പതിവിട്ടാൽ അടുത്ത വർഷം നമ്മുടെ കുഞ്ഞുങ്ങൾതന്നെ നമ്മെ ഇതിനു പ്രേരിപ്പിക്കും. അതു് അവർക്കു് നാം കാണിച്ചുകൊടുക്കുന്ന നല്ല ഒരു മാതൃകയായിരിക്കും. നമ്മുടെ കുഞ്ഞുങ്ങൾ വൃദ്ധരായാലും അതിൽനിന്നും വിട്ടുമാറുകയില്ല.

3. സൗകര്യമുള്ളപ്പോൾ ബാലഭവനം സന്ദർശിക്കുക. നാം അവരെയും അവിടത്തെ പ്രവർത്തനങ്ങളെയും നേരിൽ കണ്ടറിഞ്ഞാൽ നമുക്കു് അതുമായി ദൃഢമായ ഒരു ബന്ധം ഉണ്ടാകും. സൗകര്യമുള്ള സൺഡേസ്കൂളുകളോ, യുവജനസമാജങ്ങളോ വിനോദയാത്രയ്ക്കുവേണ്ടി അവിടെപോയി ചില ദിവസങ്ങൾ താമസിക്കുന്നതു നന്നായിരിക്കും. പ്രകൃതിരമണീയമായ കുന്നുകളും, കൊച്ചു കാട്ടരുവികളും, വയനാട്ടിലേക്കുള്ള വഴിയിൽ കിഴക്കാംതൂക്കായി വളഞ്ഞുപുളഞ്ഞുള്ള ചുരവും ഒരു വിനോദയാത്രയ്ക്കു പററിയ സ്ഥലംതന്നെയാണു്. ചെറുപ്പക്കാരുടെ മനസ്സിൽ ലീനമായി കിടക്കുന്ന സേവനസ

# കാലം ചെയ്ത പ. കാതോലിക്കാബാവാ തിരുമനസ്സിലെ ഓർമ്മപ്പെരുനാൾ

## ഭക്തിനിർഭരവും ആഘോഷപൂർവ്വവുമായി കൊണ്ടാടപ്പെട്ടു

(സ്വ. ലേ) കോട്ടയം, 5–1–1970

കാലംചെയ്ത പൗരസ്ത്യകാതോലിക്കാ മോറാൻ മാർ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ ബാവാ തിരുമനസ്സിലെ 6–ാം ഓർമ്മപ്പെരുനാൾ ഈ വർഷവും ജനുവരി 2–ം, 3–ം തീയതികളിൽ കാതോലിക്കാസിംഹാസന അരമനയിൽ പൂർവ്വാധികം ആഘോഷപൂർവം കൊണ്ടാടപ്പെട്ടു.

2–ാം തീയതി 6 മണിക്കു പ. കാതോലിക്കാബാവാ തിരുമനസ്സിലെയും, മാർ ക്ലറീലോസ്, മാർ സേവേറിയോസ്, മാർ തീമോത്തിയോസ് എന്നീ തിരുമേനിമാരുടെയും നേതൃത്വത്തിൽ സന്ധ്യാനമസ്ക്കാരവും കാലംചെയ്ത പ. പിതാവിൻെറ കബറിങ്കൽ ധൂപാർപ്പണവും നടത്തപ്പെട്ടു.

### തീർത്ഥാടകർ

പത്തനംതിട്ട, പുത്തൻകാവ്, തിരുവല്ലാ തലവടി, എടത്വാ, വെണ്ണിക്കുളം മുതലായ സ്ഥലങ്ങളിൽനിന്നും പദയാത്രയായി എത്തിയ തീർത്ഥാടകരെ വൈകുന്നേരം 6 മണിക്കു കോടിമതവച്ചു സമുദായസെക്രട്ടറി ശ്രീ പി. സി. ഏബ്രഹാം സ്വീകരിച്ചു. അവർ മാർ ഏലിയാകത്തീഡ്രൽ ഗേററിങ്കലെത്തിയപ്പോഴേക്കും, അവിടെനിന്നും ദേവലോകത്തേക്കുള്ള റാസ സജ്ജമായിക്കഴിഞ്ഞിരുന്നു.

### റാസ

കാലംചെയ്ത ബാവാതിരുമേനിയുടെ പൂർണ്ണകായചിത്രം പ്രതിഷ്ഠിക്കപ്പെട്ടിട്ടുള്ള അലങ്കരിച്ചൊരുക്കിയ ജീപ്പിൻെറ തൊട്ടുപിറകിൽ തീർത്ഥാടകരുൾപ്പെടെ സഹസ്രക്കണക്കിന് കുട്ടികളും സ്ത്രീകളും പുരുഷന്മാരും കത്തിച്ച മെഴുകുതിരികൾ പിടിച്ചും ഗാനങ്ങൾ ആലപിച്ചും റാസയിൽ പങ്കുകൊണ്ടു. മുത്തുക്കുടകൾ, മെഴുവെട്ടക്കുടകൾ, വെള്ളിക്കുരിശുകൾ ആദിയായവ റാസ വർണ്ണശബളമാക്കി. വാദ്യമേളങ്ങളും ഉച്ചഭാഷിണിയിൽക്കൂടിയുള്ള ഗാനങ്ങളും അന്തരീക്ഷത്തെ മുഖരിതമാക്കി. കറുത്ത കുപ്പായം ധരിച്ച പട്ടക്കാരും മേക്കട്ടിയിൻ കീഴ് പൂർണ്ണ അംശവസ്ത്രം ധരിച്ച വൈദികനും റാസയുടെ പിൻനിരയിലായി യാത്രചെയ്തു. റോഡിൻെറ ഇരുവശങ്ങളിലും നാനാജാതിമതസ്ഥർ നിലവിളക്കുകൾ കത്തിച്ചുവെച്ചുകൊണ്ടു റാസയ്ക്കു് അഭിവാദനങ്ങൾ അർപ്പിച്ചു. 9 മണിയോടുകൂടി റാസ ദേവലോകത്തെത്തി. ദേവാലയത്തിൽ പ്രവേശിച്ച പ്രാർത്ഥിക്കയും മാർ അത്താനാസ്യോസ് തിരുമേനിയുടെ നേതൃത്വത്തിൽ കബറിങ്കൽ ധൂപപ്രാർത്ഥന നടത്തുകയും ചെയ്തു.

ദേവലോകം അരമനയങ്കണവും പരിസരങ്ങളും ജനനിബിഡമായിത്തീർന്നു. റവ. ഫാ. പോൾ വറുഗീസ് ജനക്കൂട്ടത്തെ അഭിസംബോധനം ചെയ്തു:— ബ. അച്ചൻെറ പ്രസംഗം ഇപ്രകാരം സംഗ്രഹിക്കാം.

### ഫാദർ പോൾ വറുഗീസ്

'ഒരു സഭാതലവൻെറ ജോലി എത്ര ഭാരമേറിയതാണെന്നറിയാമോ'? കാലംചെയ്ത പ. ബാവാതിരുമേനി എന്നോടു ചോദിച്ചതാണ്. വളരെ ഭാരമേറിയ സഭാഭരണം നല്ല കർത്തവ്യബോധത്തോടെ തിരുമേനി നിർവ്വഹിച്ചു. അതിൽ ദൈവം പ്രീതനായി. സഭാമക്കൾ സന്തുഷ്ടരും സംതൃപ്തരുമായി. തിരുമേനിയെ കണ്ടു നമുക്കു പഠിക്കാൻ പല കാര്യങ്ങളുണ്ടു്. ഒന്ന് അവിടുത്തെ പ്രാർത്ഥനാശീലമാണ്. മനുഷ്യകഴിവിൽ ആശ്രയിച്ചല്ല തിരുമേനി സഭാഭരണം നിർവഹിച്ചിരുന്നതു്; മേൽക്കുമേലുള്ള

---

ന്നതയെ തട്ടിയുണർത്തുന്നതിനു് ബാലഭവനസന്ദർശനം സഹായകമാകാതിരിക്കയില്ല.

4. ദുഃഖവെള്ളിയാഴ്ച കുരിശുമുത്തുമ്പോൾ അതിൻെറ ചുവട്ടിൽ വീഴുന്ന നേർച്ച സഭയിലുള്ള അനാഥശാലകൾക്കായി മാററിവയ്ക്കുന്നതു നന്നായിരിക്കും.

5. ഇതിനെല്ലാമുപരിയായി സഭാമക്കളായ ഓരോരുത്തരുടെയും പ്രത്യേക പ്രാർത്ഥന ഇതുപോലെയുള്ള സ്ഥാപനങ്ങൾക്കും അവയുടെ പ്രവർത്തകർക്കുംവേണ്ടി അവശ്യം വേണ്ടതാകുന്നു.

ദൈവസംസർഗ്ഗംമൂലമാണ്. നമ്മുടെ പ്രാത്ഥനകൾ കേവലം നാവുകൊണ്ട് ഉരുവിടുവാനുള്ളവയായി കരുതാതെ അതിൻെറ അന്ത:സത്തയുമായി അലിഞ്ഞുചേർന്ന ദൈവസംസർഗ്ഗം നടത്തണം. ഇക്കാലത്തു കുടുംബപ്രാത്ഥന നമ്മുടെ പല ഭവനങ്ങളിലും മന്ദീഭവിച്ചിരിക്കയാണ്. സന്ധ്യക്കും പ്രഭാതത്തിലും കുടുംബനായകൻെറ നേതൃത്വത്തിൽ കുടുംബാംഗങ്ങൾ ഒരുമിച്ചുചേന്നു പ്രാത്ഥിക്കുന്ന നല്ല പതിവ് വർദ്ധമാനമായിവരണം.

കാലംചെയ്ത ബാവാതിരുമേനി നോമ്പാചരണത്തിൽ അന്യാദൃശമായ നിഷ്ഠ ചെലുത്തിയിരുന്നു. നോമ്പാചരണത്തിൽ യാതൊരു ലാഘവവും അദ്ദേഹം അനുവദിച്ചില്ല. നോമ്പു സഭയുടെ സമ്പത്താണ്. നോമ്പാചരണത്തിലൂടെ ലഭിക്കുന്ന മഹത്സിദ്ധികളെപററി ചിന്തിച്ചാൽ അതിൻെറ ശരിയായ ആചരണം ആക്കും ദുർവ്വഹമായി തോന്നുകയില്ല.

നമ്മുടെ സഭയ്ക്കു് ഇന്നു പല സംഗതികൾ ആവശ്യമുണ്ട്. ഒന്നു് എല്ലാവർക്കും വായിക്കാവുന്ന ഒരു പ്രസിദ്ധീകരണം. ഇന്നു നമ്മുടെ സഭയ്ക്കു് ഒന്നിലധികം പ്രസിദ്ധീകരണങ്ങളുണ്ടെങ്കിലും അവ വേണ്ടവണ്ണം പരിപുഷ്ടമാക്കപ്പെട്ടിട്ടില്ല. ആധുനികമായമുദ്രണസൗകര്യങ്ങളോടുകൂടി സഭയുടേതായ പ്രസിദ്ധീകരണം എല്ലാ ഭവനങ്ങളിലും ചെന്നെത്തേണ്ടതും എല്ലാവരും വായിക്കേണ്ടതുമാണ്.

വേറൊന്നു് സന്യാസപ്രസ്ഥാനമാണ്. മുഴുവൻ സമയവും നിസ്വാത്ഥമായി സഭാസേവനം ചെയ്യുന്നതിനു് സന്യാസപ്രസ്ഥാനം ശക്തിപ്പെടുത്തേണ്ടതു് അത്യാവശ്യമാണ്. ഇന്നു വ്യാപകമായി കാണുന്ന റോമൻ കത്തോലിക്ക സഭയുടെ വർദ്ധനവിനും പ്രചരണത്തിനും സന്യാസവൈദികരും കന്യാസ്ത്രീകളും വളരെ ഈടുററ സേവനങ്ങൾ ആ സഭയിൽ നിർവ്വഹിച്ചുകൊണ്ടാണിരിക്കുന്നത്. ഇപ്രകാരം പ്രവത്തിക്കുന്നവർ നമ്മുടെ സഭയിലും ഉണ്ടാകേണ്ടതു് ആവശ്യമാണ്.

കേരളത്തിലെ രണ്ടു പ്രബലസമുദായങ്ങളാണ് റോമൻകത്തോലിക്കരും ഓർത്തഡോക്സ്കാരും. കത്തോലിക്കർ ഏതാണ്ടു് 25 ലക്ഷംവരും. നാം പതിനഞ്ചു ലക്ഷവും. 25 ലക്ഷം വരുന്ന കത്തോലിക്കർക്കു് ഒന്നിലധികം വൻകിട വൈദികസിമ്മനാരികളും പെററി സിമ്മനാരികളുമുണ്ട്. അവയിലെല്ലാംകൂടി ഏതാണ്ടു് 2000 വൈദികവിദ്യാത്ഥികൾ അഭ്യസിക്കുന്നു. എന്നാൽ നമുക്കാകട്ടെ ഒരൊററ വൈദികസിമ്മനാരി മാത്രമാണുള്ളതു്. അതിൽ പഠിക്കുന്നതു് 61 വൈദികവിദ്യാത്ഥികളും. ഓരോ വർഷവും സഭയ്ക്കുള്ളിലും പുറത്തും പ്രവർത്തിക്കുവാൻതക്കവണ്ണം സേവനവ്യഗ്രരായ ധാരാളം വൈദികരെ പുറപ്പെടുവിക്കുവാൻ നമുക്കു കഴിയണം. വൈദികവിദ്യാഭ്യാസം കുറേയെല്ലാം അത്മായക്കുംആവശ്യമാണ്. അത്മായർക്കു സഭയിൽ പ്രവർത്തിക്കുവാൻ സാധിക്കുന്നതിനു് ഇതു് അത്യന്താപേക്ഷിതമാണ്''.

## മാർ അത്താനാസ്യോസ് തിരുമേനി

അനന്തരം മാർ അത്താനാസ്യോസ് തിരുമേനി പ്രസംഗിച്ചു. 'പ്രതിസന്ധികളിൽ ഭഗ്നാശയനാകാതെ പ. കാതോലിക്കാബാവാ തിരുമേനി സഭാനൗകയെ മുമ്പോട്ടു നയിച്ചതു് അദ്ദേഹത്തിൻെറ അടിയുറച്ച ദൈവാശ്രയം മൂലമായിരുന്നു. തിരുമേനി കടന്നുപോയെങ്കിലും നമുക്കു്പിന്തുടരുവാൻതക്കവണ്ണം വ്യക്തമായ പാദമുദ്ര സഭയിൽ പതിപ്പിക്കാൻ തിരുമേനിക്കു സാധിച്ചിട്ടുണ്ട്. കടന്നുപോയ പിതാക്കന്മാരെ നാം ഓർക്കുന്നതു് അവരെ ആദരിക്കുന്നതിനും സ്മരിക്കുന്നതിനും മാത്രമല്ല, അവരുടെ നടപടികളെ പിന്തുടരുന്നതിനുമാണ്. സഭ മരിച്ചുപോയവരും ജീവനോടിരിക്കുന്നവരുമായ സകലരെയും ഉൾക്കൊള്ളുന്നു. ഈ രണ്ടു ഘടകങ്ങളും അഭേദ്യമായി യോജിച്ചിരിക്കയാണ്. ക്രൈസ്തവസഭ, കടന്നുപോയവരെ വിസ്മൃതിയിൽ തള്ളിക്കളയുന്നില്ല, നേരേമറിച്ചു് പ്രാത്ഥനയിലൂടെ അവരുമായുള്ള ബന്ധം പുലത്തുകയാണ്. അവർ ദൈവസന്നിധിയിൽസജീവരും നമ്മുടെ കത്താവിനോടുകൂടുതൽ അടുത്തിടപെടുന്നവരുമാണ്. ആകയാൽ അവർക്കു നമ്മെ കാണാനും നമ്മുടെ ആവശ്യങ്ങൾ കർത്തൃതിരുമുനാകെ സമപ്പിക്കാനും കഴിയും. പരിശുദ്ധന്മാരായ പരേതർക്കു് നമ്മെ അനുഗ്രഹിക്കാനും സാധിക്കും. നാം ഇന്നിവിടെ ഇപ്രകാരം കൂടിയിരിക്കുന്നതു് നമ്മുടെ പരിശുദ്ധ പിതാവിൽനിന്നു് അനുഗ്രഹം പ്രാപിക്കുവാനാണ്''. തിരുമേനി ജനക്കൂട്ടത്തെ ആശീർവ്വദിച്ചു.

3–ാംതീയതി 6.30–നു് പ. കാതോലിക്കാബാവാ തിരുമേനി വി. കർബാന അപ്പിക്കുകയും കർബാനമദ്ധ്യേ, പ. പിതാവിൻെറ അപദാനങ്ങളെ പ്രകീർത്തിച്ചു പ്രസംഗിക്കയും കബറിങ്കൽ ധൂപാർപ്പണം നടത്തുകയും ചെയ്തു.

## പരിശുദ്ധ കാതോലിക്കാബാവാ തിരുമേനി

'ജീവിച്ചിരുന്നു് എന്നിൽ വിശ്വസിക്കുന്ന ഒരുവനും മരിക്കയില്ല' എന്നു നമ്മുടെ കർത്താവു കല്പിച്ചിട്ടുള്ളതിനെ അനുസ്മരിപ്പിച്ചുകൊണ്ടു പ. കാതോലിക്കാബാവാ തിരുമേനി കല്പിച്ചതു് നമ്മുടെ പിതാവു മരിച്ചിട്ടില്ല, മരണത്തിൽനിന്നു ജീവനിലേക്കു കടന്നിരിക്കുന്നു എന്നാണു്. നമ്മുടെ കർത്താവും തന്റെ മാതാവും പരിശുദ്ധന്മാരുമൊപ്പം കാലംചെയ്ത പിതാവും ഇവിടെ എഴുന്നള്ളി തന്റെ ആത്മീയമക്കളെ കണ്ടു സന്തോഷിക്കുന്നു എന്നു തിരുമേനി കല്പിച്ചു. 'തിരുമേനി നമുക്കുവേണ്ടി നമ്മുടെ കർത്താവിനോടു സദാ പ്രാർത്ഥിക്കുന്നു. നമുക്കും പിതാവിനുവേണ്ടി പ്രാർത്ഥിക്കാം'.

8 മണിയോടുകൂടി മാർ അത്താനാസ്യോസ്, മാർ ക്ലീമീസ്, മാർ തീമോത്തിയോസ് എന്നീ തിരുമേനിമാർ ചേർന്നു വി. മൂന്നിന്മേൽ കുർബ്ബാന അർപ്പിച്ചു. കുർബ്ബാനമദ്ധ്യേ, മാർ ക്ലീമീസ് തിരുമേനി പ്രസംഗിച്ചു.

## മാർ ക്ലീമീസ് തിരുമേനി

'നമ്മുടെ മരിച്ചുപോയവർ എവിടെ ആയിരുന്നാലും അവർ കർത്താവിന്റെ ശബ്ദം കേൾക്കും. കഴിമാടത്തിൽ ലാസർ ആ ശബ്ദം കേട്ടു. ശവമഞ്ചത്തിൽ കിടന്ന വിധവാപുത്രന്റെ ചെവിയിലൂടെ ആ ശബ്ദം ചൂഴ്ന്നിറങ്ങിച്ചെന്നു. വിലപിക്കുന്നവരുടെ മദ്ധ്യേ മരണക്കിടക്കയിൽ യായീറോസ് പുത്രിയും തിരുശബ്ദം കേട്ടു. 'മരിച്ചവർ ദൈവപുത്രന്റെ ശബ്ദം കേൾക്കയും കേൾക്കുന്നവർ ജീവിച്ചെഴുന്നേല്ക്കുകയും ചെയ്യും' എന്നാണല്ലോ നമ്മുടെ കർത്താവു കല്പിച്ചിരിക്കുന്നതു്. മരിച്ചുപോയ മോശ മറുരൂപമലയിലെത്തി നമ്മുടെ കർത്താവുമായി സംസാരിക്കുന്നു. ശമുവേലും മരണാനന്തരം ഭൂമിയിൽനിന്നു് എഴുന്നേററുവരുന്നതായി പഴയനിയമത്തിൽ നാം കാണുന്നു. ആകയാൽ മരണാനന്തരാവസ്ഥ നിർജ്ജീവമോ മൗനമുദ്രിതമോ ആണെന്നു വിചാരിക്കപ്പെട്ടുകൂടാ. ക്രിസ്ത്യാനിയെ സംബന്ധിച്ചിടത്തോളം മരണം എന്നൊന്നില്ല. കണ്ണാടിയിൽക്കൂടി കടമൊഴിയായി കാണുന്ന അവസ്ഥയിൽനിന്നും മുഖാമുഖമായി കാണുന്ന അവസ്ഥയിലേക്കുള്ള ഒരു കരേററമാണു്, മരണം നമ്മെ സംബന്ധിച്ചിടത്തോളം. 'വിട്ടുപിരിഞ്ഞു ക്രിസ്തുവിനോടുകൂടി വസിപ്പാൻ ഞാൻ കാംക്ഷിക്കുന്നു, അതു് അത്യുത്തമമല്ലോ' എന്നാണു വി. പൗലൂസ് പറയുന്നതു്. ഞാൻ കിരീടം പ്രാപിപ്പാൻ പോകുന്നു എന്നാണു് അദ്ദേഹം തന്റെ മരണത്തെപററി പ്രതീക്ഷിക്കുന്നതു്. മരണത്തിനു തന്റെ കർത്താവിനോടുള്ള സ്നേഹത്തിൽനിന്നുതന്നെ വേർപെടുത്താൻ കഴിയുന്നതല്ലെന്നും അപ്പോസ്തോലൻ ഉറപ്പു പറഞ്ഞിരിക്കുന്നു. ആകയാൽ നമ്മിൽനിന്നും വാങ്ങിപ്പോയ പ. പിതാവു സജീവനായിത്തന്നെ സ്ഥിതിചെയ്യുന്നു. ഇതു നമുക്കു് ആശ്വാസകരവും പ്രത്യാശാജനകവുമല്ലയോ? തിരുമേനി മൺകൂടാരത്തിന്റെ പരിമിതിയിൽനിന്നും സ്വതന്ത്രനായി വ്യക്തമായി കർത്തൃമുഖം കണ്ടു് ആനന്ദിക്കയാണു്. 'അബ്രഹാം എന്റെ ദിവസങ്ങളെ കാൺമാൻ ആഗ്രഹിച്ചു; കണ്ടു സന്തോഷിച്ചുമിരിക്കുന്നു' എന്നു നമ്മുടെ കർത്താവു് അരുളിച്ചെയ്യുന്നു. മരിച്ചുപോയ അബ്രഹാം നിത്യനിദ്രിതനായിരുന്നു എങ്കിൽ ഇതെങ്ങനെ സംഭവിക്കും? നമ്മുടെ പരിശുദ്ധ പിതാവു നമ്മെ കണ്ടു സന്തോഷിക്കുന്നു. നസ്രായനായ യേശുവേ, നീ ജീവിക്കുന്നു, നിന്നിൽ വിശ്വസിച്ചു കടന്നുപോയ വിശ്വാസികളും ജീവിക്കുന്നു. പക്ഷെ, മനുഷ്യൻ മറവിയുള്ളവനാണു്. അതിനാൽ നമ്മിൽ പലരും കടന്നുപോയവരെ കാലത്തിന്റെ ഗതിയിൽപെട്ടു മറന്നുപോകുന്നു. എന്നാൽ നാം മറന്നാലും അവർ മറക്കയില്ല. പ. പിതാവു നമ്മോടു വളരെ കാര്യങ്ങൾ പറഞ്ഞിട്ടുണ്ടു്. അവയൊന്നും നാം മറക്കരുതു്. അവിടുന്നു നമുക്കു് ഒരു ദീപസ്തംഭമായിരുന്നു. അദ്ദേഹത്തിലൂടെ ക്രിസ്തീയവെളിച്ചം—സത്യവിശ്വാസത്തിന്റെയും ദിവ്യാനുഷ്ഠാനങ്ങളുടെയും മഹത്വം—നാം ദർശിച്ചു. ഇവയൊന്നും നാം മറക്കരുതു്. ഇവ നമ്മുടെ ക്രിസ്തീയജീവിതത്തിനു ലഭിച്ചിട്ടുള്ള വിലയേറിയ സംഭാവനകളാണു്. ഒരായിരം പ്രകടനങ്ങളെക്കാൾ ഒരൗൺസു് ജീവിതമാണു് പ്രധാനം. തിരുമേനിയുടെ വി. ജീവിതം വർത്തമാനഭാവികാലങ്ങളെ പ്രചോദനം കൊള്ളിക്കാൻ പര്യാപ്തമാണു്. നമ്മുടെ ജീവിതത്തിലൂടെവേണം നാം മററുള്ളവരെ നേടുവാൻ. മററുള്ളവക്കു കർത്താവായ ക്രിസ്തുവിനെ നാം കാണിച്ചുകൊടുക്കണം. നാം നമ്മുടെ പിതാവിന്റെ അനുഭവമുള്ള മക്കളായിരിക്കണം. തിരുമനസ്സിലെ അനുഭവങ്ങൾ മററുള്ളവക്കു പകർന്നുകൊടുക്കുവാൻ തിരുമേനിക്കു സാധിച്ചു. തന്നെ സമീപിക്കുന്ന ഏതു വ്യക്തിയേയും ദൈവികമായി ഒരു

# ആരാധനാസ്വഭാവം വളർത്തുക

(പി. സി. ജോസഫ്, പുതുപ്പള്ളി)

ആരാധനാസ്വഭാവം വളർത്തുന്നതിൽ സണ്ടേസ്കൂൾ പ്രസ്ഥാനത്തിനു വഹിക്കാനുള്ള മഹത്തായ പങ്കിനെപ്പററി ലേഖകൻ ഈ ലേഖനത്തിലൂടെ ഉത്ബോധിപ്പിക്കുന്നു. (പത്രാധിപർ)

നമ്മുടെ സഭയിലെ സൺഡേസ്കൂൾ പ്രസ്ഥാനം സുസംഘടിതമാണ്. സഭാകേന്ദ്രത്തിൽ മനോഹരമായ ഒരു സണ്ടേസ്കൂൾ മന്ദിരം പണിതു് അതിൻെറ ആദ്യനില മിക്കവാറും പൂർത്തിയായിക്കഴിഞ്ഞിരിക്കുന്നു. അതു് വളരുന്ന തലമുറയ്ക്കു് ഒരു വിജ്ഞാനഭവനവും ധ്യാനമന്ദിരവും സണ്ടേസ്കൂൾ പ്രസ്ഥാനത്തിനു് ഒരു കേന്ദ്രകാര്യാലയവും ആയിരിക്കും. അദ്ധ്യാപക പരിശീലനക്ലാസ്സുകൾ, കുട്ടികളുടെ വാർഷികപരീക്ഷകൾ, മത്സരപരീക്ഷകൾ ഇവ ഭദ്രാസനതലത്തിലും സമുദായതലത്തിലും നടത്തപ്പെടുന്നു. സഭയുടെ വിജ്ഞാനശാഖയിൽ വിലപ്പെട്ട സംഭാവനകൾ നൽകാൻ നമ്മുടെ സണ്ടേസ്കൂൾ പ്രസ്ഥാനത്തിനു സാധിക്കുന്നതു് നമുക്കു് അഭിമാനകരമാണ്. പ്രവർത്തകർ അനുമോദനം അർഹിക്കുന്നു. എന്നാൽ ഇവകൊണ്ടു നാം അലംഭാവമടഞ്ഞുകൂടാ. അദ്ധ്യാപനവിഷയകമായി നമ്മുടെ സത്വരശ്രദ്ധയ്ക്കു വിഷയീഭവിക്കേണ്ട ഒരു സംഗതിയാണ് നമ്മുടെ ആരാധന.

ആരാധനയിൽ പലയിടങ്ങളിലും കടുത്ത അനാസ്ഥ കാണപ്പെടുന്നുണ്ടു് എന്നുള്ളതു് ഒരു ദുഃഖസത്യമാണ്. ആരാധനയുടെ മകുടം വി. കുർബ്ബാനയാണ്. വി. കുർബ്ബാനയിൽ സംബന്ധിക്കുന്നതിൽ ഇക്കാലത്തു വേണ്ടത്ര അവധാനത കാണപ്പെടുന്നില്ല. പ്രായമായവരിൽനിന്നു നല്ല വഴക്കങ്ങൾ കുട്ടികൾക്കു പ്രായേണ കിട്ടാറില്ല. ഞായറാഴ്ച ഒരു വിശ്രമദിവസവും വിനോദദിനവുമായി കരുതുന്ന ഒരു ഏർപ്പാടു് ഏറക്കുറെ കാണപ്പെടുന്നു. ആഴ്ചയിൽ ആറു ദിവസവും പണിയെടുക്കുന്നവരിൽ അനേകർക്കും ഞായറാഴ്ച വിശ്രമത്തിനും വിനോദത്തിനും സുഹൃൽസന്ദർശനത്തിനും അതിഥിസൽക്കാരത്തിനുമുള്ള ദിവസമായിത്തീർന്നിരിക്കയാണ്! മാസത്തിലൊരിക്കൽ പള്ളിയിൽ പോയാൽ മതി എന്ന സ്വകപോലകല്പിതനിശ്ചയത്തിൽ പലരും തങ്ങി നിൽക്കുന്നു. പള്ളിയിൽ വരുന്നതുതന്നെ വി. കുർബ്ബാന ആരംഭിച്ചുകഴിഞ്ഞും ചിലപ്പോൾ തീരാറാകുമ്പോഴുമാണ്. വന്നാൽ തന്നെ പള്ളിമുററത്തോ വരാന്തയിലോ ആണ

---

വാക്കെങ്കിലും പറയാതെ തിരുമേനി വിടുകയില്ല. അടുത്തുള്ളവരോടു മണിക്കൂറുകൾ നീണ്ടുനിൽക്കുന്ന പ്രബോധനങ്ങൾ തിരുമേനി നൽകിക്കൊണ്ടിരുന്നു. അതു് തികഞ്ഞ അനുഭവയാഥാർത്ഥ്യത്തോടെയാണ്. ആ ഹൃദയം അത്രമാത്രം നിറവുള്ളതായിരുന്നു. അതിൽനിന്നു പകർന്നുകിട്ടിയിട്ടുള്ള അനേകർക്കു് മറക്കാനാവാത്ത അനുഭൂതികളാണവശേഷിച്ചിരിക്കുന്നതു്. തിരുമേനിയുടെ ഉപദേശങ്ങൾ ജീവനുള്ളവയായിരുന്നു. തിരുമേനി മലമേലുള്ള പട്ടണംപോലെയും തണ്ടിന്മേലുള്ള ദീപംപോലെയും ശോഭിച്ചു. ഇവ നമുക്കു മാതൃകയായിരിക്കണം. തിരുമേനിയെപ്പോലെ വിശുദ്ധ ജീവിതം നയിച്ചു തിരുമേനിയോടുകൂടി നമുക്കു് ആനന്ദിക്കാം'.

വി. കുർബ്ബാനാനന്തരം കബറിങ്കൽ ധൂപപ്രാർത്ഥന നടത്തപ്പെട്ടു. തുടർന്നു റാസ, നേർച്ച വിളമ്പു് എന്നിവയോടുകൂടി പെരുനാൾ സമംഗളം പര്യവസാനിച്ചു.

പെരുനാളിനോടനുബന്ധിച്ചു് 1969 ഡിസംബർ 31, 1970 ജനുവരി 1, എന്നീ തീയതികളിൽ നടത്തപ്പെട്ട പ്രസംഗയോഗങ്ങളിൽ യഥാക്രമം റവ. ഫാ. കെ. എം. അലക്സാണ്ടറും മാർ തീമോത്തിയോസ് തിരുമേനിയും പ്രസംഗിച്ചു.

പെരുനാളിൽ ദാനിയേൽ മാർ പീലക്സീനോസ്, മാർ ക്ലീമ്മീസ്, മാർ തേയോഫീലോസ് എന്നീ തിരുമേനിമാരും, ബ. കടവിൽ പോൾ റമ്പാച്ചൻ ഉൾപ്പെടെ മലങ്കരയുടെ നാനാഭാഗങ്ങളിൽനിന്നും ഒട്ടനേകം വൈദികരും വമ്പിച്ച ഒരു ജനതതിയും സംബന്ധിച്ചു.

1969 ഡിസംബർ 28-ാംതീയതി കൊടിയേറിയതുമുതൽ പെരുനാൾദിനംവരെ എല്ലാ ദിവസവും അരമനച്ചാപ്പലിൽ വി. കുർബാന അർപ്പിക്കപ്പെട്ടുകൊണ്ടിരുന്നു.

നിൽപ്പ്. അകത്തു കയറിയാൽ ഭിത്തിയിലൊന്നു ചാരി നിൽക്കാനാണു നോക്കുക. ഗാനാലാപമോ പ്രതിവാക്യോച്ചാരണമോ കൂടാതെ ഒരുതരം 'മാനുത്ര' ചമഞ്ഞു നിൽക്കും. അച്ചൻ കുർബ്ബാന ചൊല്ലുന്നതും ശുശ്രൂഷകർ സഹകരിക്കുന്നതും നോക്കിക്കാണും. വല്ല പാകപ്പിഴകളും വരുന്നുണ്ടോ എന്ന കൃത്തിപ്പുബുദ്ധിയും പലരിലുമില്ലാതില്ല. 'കാരുണ്യവാനായ കർത്താവിൻെറ മുമ്പാകെ നാം തല കുനിക്കണം' എന്നുള്ള അറിയിപ്പു് വി. മദ്ബഹായിൽനിന്നുണ്ടായാലും തലയൊന്നു കുനിക്കുകയില്ല! കുരിശു വരയ്ക്കുന്നതിൽ നമ്മുടെ ഇടയിൽ കാണപ്പെടുന്ന അശ്രദ്ധയും അനാസ്ഥയും മറെറാരു വിഭാഗത്തിലുമുണ്ടെന്നു തോന്നുന്നില്ല. നെററിയിൽനിന്നു നെഞ്ചിനും ഇടത്തേ തോളിൽനിന്നു വലത്തെ തോളിലേക്കും കുരിശുവരയ്ക്കണമെന്നാണു പ്രമാണം. പക്ഷെ നെററിയേലോ നെഞ്ചിലോ തോളുമുട്ടുകളിലോ കൈ മുട്ടുകയില്ല. വളരെ വേഗത്തിൽ നെഞ്ചിൻെറ യടുത്തു കാണിക്കുന്ന ഒരു ചുരുങ്ങിയ ആംഗ്യപ്രക്രിയയായി ശേഷിച്ചിട്ടുണ്ട് കുരിശുവര. ഭക്തിപൂർവ്വം ചിന്തിക്കയും വരയ്ക്കയും ചെയ്യേണ്ട കുരിശിനെപ്പററി ഇത്ര അവഗണന പ്രത്യക്ഷത്തിൽ കാണുമ്പോൾ സങ്കടം തോന്നിപ്പോകും. പ്രായമായവരുടെ ഈ 'കയ്യാങ്കളി' കാണുന്ന കുഞ്ഞുങ്ങൾ അതു് അനുകരിക്കുന്നതിൽ അത്ഭുതമില്ല. അതിനാൽ ആരാധനയുടെ മഹത്വവും ഗാംഭീര്യവും അനുഭവത്തിൽ അസ്തപ്രായമായിപ്പോകുന്നില്ലയോ എന്നു സംശയിക്കുന്നു.

ഓർത്തഡോക്സ്സഭയുടെ മഹത്വം അതിൻെറ ആരാധനയാണ്. നമ്മുടെ സഭ പ്രസംഗപ്രധാനമല്ല, ആരാധനാപ്രധാനമാണ്. ആരാധനയുടെ അർത്ഥവും ആന്തരവും മനസ്സിലാക്കാനാണ് പ്രസംഗം. ആരാധനയിലൂടെയാണ് നമ്മുടെ സഭയുടെ സത്യവിശ്വാസം പാരമ്പര്യമായി നിലനിന്നുപോരുന്നതു്. നമ്മുടെ പൂർവ്വികർ വലിയ വിദ്യാഭ്യാസമൊന്നും ചെയ്തിട്ടുള്ളവരായിരുന്നില്ല. എങ്കിലും വിശ്വാസത്തിൽ അവർ നല്ല ഉറപ്പുള്ളവരായിരുന്നു. പ്രാർത്ഥന അവർക്ക് പ്രാണവായു ആയിരുന്നു. പള്ളിക്കൂടത്തിൻെറ വരാന്തപോലും കണ്ടിട്ടില്ലാത്ത നമ്മുടെ വല്യമ്മമാർ സന്ധ്യയ്ക്കും പ്രഭാതത്തിലും, പലരും പാതിരാത്രിക്കുമുള്ള പ്രാർത്ഥനകൾ ഹൃദിസ്ഥമാക്കി താല്പര്യപൂർവ്വം കൃത്യസമയത്തു് അനുഷ്ഠിച്ചവരുന്നിട്ടുണ്ട്. എന്നാൽ ഇന്നു വിദ്യാഭ്യാസത്തിൽ മുന്നേറിയിട്ടുള്ള പല യുവതീയുവാക്കളും പ്രാർത്ഥന അറിഞ്ഞുകൂടാത്തവരാണ്. മാമോദീസ്സാസമയത്തു വിശ്വാസപ്രമാണം ജ്ഞാനപിതാവും ജ്ഞാനമാതാവും കുഞ്ഞിനെ പ്രതിനിധീകരിച്ചു് ചൊല്ലേണ്ടതാണ്. അഭ്യസ്ഥവിദ്യനായ ബിരുദധാരിയായ ഒരു യുവാവു് ഒരു കുഞ്ഞിൻെറ മാമോദീസായിക്കു തലതൊട്ടപ്പനായി നിന്നു. വിശ്വാസപ്രമാണം ചൊല്ലാൻ വൈദികൻ ആജ്ഞാപിച്ചു. തലതൊട്ടപ്പൻ വിഷമിച്ചു. വിശ്വാസപ്രമാണം അറിഞ്ഞുകൂടാ. വിശ്വാസം അറിയാത്ത ജ്ഞാനപിതാവു് എങ്ങനെ വിശ്വാസം പഠിപ്പിക്കും? ആരാധനയിലുള്ള അജ്ഞത നിമിത്തം സഭയുടെ വിശ്വാസത്തിൽ ഉറപ്പില്ലാതെ വരുന്നു. എവിടെയെങ്കിലും ആരുടെയെങ്കിലും പ്രസംഗമുണ്ടെന്നു കേൾക്കുമ്പോൾ കേൾക്കാമല്ലൊ എന്നു കരുതി അവിടെ ഓടിയെത്തും. പ്രസംഗപ്പന്തലുകളിൽ തട്ടിമൂളിക്കുന്ന കാര്യങ്ങൾ വിശ്വാസത്തിനു നിരക്കുന്നതോ എന്നു വിവേചിച്ചറിയാൻ സാധിക്കാതെ പ്രലോഭനവശഗരായി പലരും നഷ്ടപ്പെട്ടുപോകുന്നു.

വിശ്വാസം കേവലം അദ്ധ്യയനവിഷയം മാത്രമല്ല, അതു് അന്തരാത്മാവിൽ സദാ സ്പന്ദിച്ചുകൊണ്ടിരിക്കേണ്ട ജീവൽസത്യമാണ് അതു വിജ്ഞാനത്തിൻെറ അളവുകോൽകൊണ്ടു് അളക്കപ്പെടേണ്ടതല്ല. അനുഭവത്തിൻെറ അനുഭൂതിയിലൂടെ വളർന്നുകൊണ്ടിരിക്കണം. അതിനു് ആരാധനാസ്വഭാവം വളർത്തപ്പെട്ടുകൊണ്ടിരുന്നെങ്കിലേ മതിയാവൂ. ദൈവം നല്ലവനാണെന്നു നമുക്കെല്ലാവർക്കുമറിയാം. അതു പോരാ. ദൈവം നല്ലവനോ എന്നു രുചിച്ചുനോക്കുവിൻ എന്നാണു സങ്കീർത്തനക്കാരൻ പറയുന്നതു്. ആരാധന ആത്മാവിൻെറ ആഹാരമാണ്. എങ്കിൽ മാത്രമാണല്ലൊ രുചിച്ചറിവാൻ സാധിക്കുന്നതു്. ഫ്രാൻസിൽ ഈയിടെ മനുഷ്യരുടെ മതബോധത്തെപ്പററി ഒരു സെൻസസ്സ് എടുക്കുകയുണ്ടായി. 94 ശതമാനം പേരും മതബോധമുള്ളവരാണ്. എന്നാൽ പള്ളിയിൽ പോകുന്നവരും ആരാധിക്കുന്നവരും അതിൽ 14 ശതമാനം മാത്രമേയുള്ള എന്നു് ഒരു മാസികയിൽ വായിക്കാനിടയായി.

രോഗമോ ദു:ഖമോ ഉള്ളപ്പോഴാണു പലർക്കും ദൈവം ആവശ്യം. സുഭിക്ഷതയിലും സന്തോഷത്തിലും ദൈവത്തെ മറന്നുപോകുന്നു. പലരുടെയും നേർച്ചകാഴ്ചകളും പ്രാർത്ഥനയും നോമ്പുമെല്ലാം സ്വാർത്ഥതയെ മുൻനിർത്തിയാണു നടത്തപ്പെടുന്നതു്. സ്വകീയമായ കാര്യസാദ്ധ്യമാണു ലക്ഷ്യം. ഇതു ശരിയായ ആരാ

ധനാസ്വഭാവമല്ല സുഖത്തിലും ദുഃഖത്തിലും സുഭിക്ഷതയിലും ദാരിദ്ര്യത്തിലുമെല്ലാം എന്നു വേണ്ട എന്തു കഷ്ടനഷ്ടങ്ങൾ സഹിക്കേണ്ടിവന്നാലും ദൈവം നമ്മുടെ മുഖ്യലക്ഷ്യമായിരിക്കണം. ദൈവതിരുനാമമഹത്വത്തെ മുൻനിർത്തിയായിരിക്കണം നമ്മുടെ ജീവിതവും ആരാധനയും.

'ബോധത്തിന്റെ സ്ഫുടതയോടും...,. ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ എന്നു ഞങ്ങൾ അട്ടഹസിച്ചു ചൊല്ലുന്നു' എന്നു പട്ടക്കാരൻ ദൈവതിരുമുമ്പാകെ ഏററു പറഞ്ഞിട്ടു 'ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ' എന്നു ചൊല്ലിയാലും ഏററുചൊല്ലാതെ നിശബ്ദമൂകമായി നിലകൊള്ളുന്ന വ്യക്തികളിന്നു കുറവല്ല.

പ്രതിവാക്യം ചൊല്ലുന്നതു് അന്തസ്സിനു ചേർന്നതല്ല എന്നാണു ചിലരുടെ വിചാരം. ദാവീദുരാജാവിനെക്കാൾ അന്തസ്സുള്ളവരല്ലല്ലോ നാമാരും. സാക്ഷിയിൻപെട്ടകത്തിന്റെ മുമ്പാകെ ഒരു സാധാരണനെപ്പോലെ ഭക്തിപരവശനായി അദ്ദേഹം നൃത്തംചെയ്തു് ആരാധിച്ചു. മാന്യയും കുലീനയുമായ രാജപത്നിക്കതു പിടിച്ചില്ല. ഫലമെന്തായിരുന്നു? അവൾക്കു കുഞ്ഞുകാലു കാണാൻ ഭാഗ്യമുണ്ടായില്ല.

പ്രാർത്ഥന ആത്മാവിൽ നടത്തിയാൽ മതിയല്ലോ; അതുകൊണ്ടു മനസ്സിൽ പ്രാർത്ഥിച്ചാൽ മതിയെന്നു വിചാരിക്കുന്ന ഒരു കൂട്ടരുണ്ടു്. തപ്പുകളാലും ചതുരത്തപ്പുകളാലും നാദമുള്ള കൈത്താളങ്ങളാലും യിസ്രായേൽ യഹോവയെ സ്തുതിച്ചു. അപ്രകാരം ചെയ്യാൻ സങ്കീർത്തനക്കാരൻ നമ്മെ ആഹ്വാനം ചെയ്യുന്നു. മാലാഖമാർ അടക്കം കൂടാത്ത വായ്കളോടും അവർണ്ണനീയശബ്ദങ്ങളോടുംകൂടി സ്തുതിക്കുന്നു എന്നു വി. കുർബ്ബാനയിൽ നമ്മെ അനുസ്മരിപ്പിക്കുന്നതു് നാം മൂകമായി നിൽക്കാനാണോ? ഏശായാപ്രവാചകൻ കണ്ട സ്വർഗ്ഗീയ ദർശനത്തിൽ സ്രാപ്പേ മാലാഖമാർ പരിശുദ്ധൻ പരിശുദ്ധൻ പരിശുദ്ധൻ (ഏശ. 6: 3) എന്നു ചൊല്ലുന്ന ശബ്ദഘോഷത്താൽ ദേവാലയത്തിന്റെ ഉമ്മരപ്പടികൾ കുലുങ്ങി എന്നു നാം വായിക്കുന്നു. 'എന്നേക്കും തന്റെ ഇടത്തിൽനിന്നു കർത്താവിന്റെ ബഹുമാനം വാഴ്ത്തപ്പെട്ടതാകുന്നു' എന്നു ക്രൂബേപ്പമാലാഖമാർ ചൊല്ലുന്ന മുഴക്കത്തോടെയുള്ള ശബ്ദം ഹെസക്കിയേൽ കേട്ടു. (ഹെസ.. 2: 12) ആരാധനയുടെ ശബ്ദം പെരുവെള്ളത്തിന്റെ ഇരച്ചൽപോലെയും വലിയോരു ഇടിമുഴക്കംപോലെയും കേട്ടതായി വെളിപാടു ലേഖകനും പറയുന്നു (വെളി. 14: 2). ഇപ്രകാരമെങ്കിൽ ആരാധനയിൽ കാണപ്പെടുന്ന അനാസ്ഥ ദൈവതിരുമുമ്പാകെ എത്ര കുററകരം എന്നു ചിന്തിക്കുക.

'നിങ്ങൾ ബുദ്ധിയുള്ള ആരാധനയായി നിങ്ങളുടെ ശരീരങ്ങളെ ജീവനും വിശുദ്ധിയും ദൈവത്തിനു പ്രസാദവുമുള്ള യാഗമായി സമർപ്പിപ്പിൻ' (റോമ. 12: 1) എന്നു വി. പൗലൂസ് ശ്ലീഹാ റോമാലേഖനത്തിൽ ആവശ്യപ്പെടുന്നു. ആരാധനയിൽ ശരീരം ഒരു യാഗമായി അർപ്പിക്കപ്പെടണമെങ്കിൽ ആരാധനയിൽ മൗനമാചരിക്കാവുന്നതാണോ?

ആരാധനയിൽ മൂകതയാണു നമ്മുടെ നയമെങ്കിൽ നാം വാസ്തവത്തിൽ ആരാധനയിൽ ഭാഗഭാക്കുകളാകുന്നുണ്ടോ? മാനസികമായി പങ്കെടുക്കുന്നു എന്നു വിചാരിച്ചാൽതന്നെ അതു കായീന്റെ യാഗംപോലെ മാത്രമേ ആയിരിക്കൂ. കായീൻ യാഗാനന്തരം പാപത്തിലേക്കു നിപതിക്കുകയും ശാപഗ്രസ്ഥനായിത്തീരുകയുമാണു ചെയ്തതു്. അങ്ങനെവരുമ്പോൾ വി. കുർബാനയിലെ അനാസ്ഥമായ പങ്കാളിത്വം ശിക്ഷയ്ക്കും പ്രതികാരത്തിനും ഹേതുഭൂതമായിത്തീരും എന്നുള്ളതു വിസ്മരിക്കാവതല്ല.

പാവപ്പെട്ടവരോടൊന്നിച്ചു പാട്ടുപാടുകയും പ്രാർത്ഥിക്കുകയും ചെയ്യുന്നതു മാനക്കേടായിട്ടാണു പല 'മാന്യ'ന്മാരും കരുതുന്നതു്. ചില സൺഡേസ്കൂളുകളിൽ പ്രമാണികളുടെ മക്കളെ വിടുകയില്ല, കാരണം അവിടെ പഠിക്കുന്നവർ കേവലം സാധുക്കളുടെ മക്കളാണു്. പഠിപ്പിക്കുന്നവരും സാധാരണക്കാരായിരിക്കും. അവരോടു തങ്ങളുടെ കുഞ്ഞുങ്ങൾ ഇടപഴകിപ്പോകുന്നതു് ഒരു പോരായ്മയാണു്! ദേവാധിനായകൻ സാധുക്കളിൽ സാധുവായി അദ്ധ്വാനിക്കുന്നവരുടെയും ഭാരം ചുമക്കുന്നവരുടെയും ഇടയിലേക്കിറങ്ങിവന്നില്ലേ? പക്ഷേ, ലോകം പാവപ്പെട്ടവരുടെ ചേരിയിലേക്കു് ഒഴുകുകയാണു് എന്നുള്ള വസ്തുത ചിലർ വിസ്മരിച്ചുപോകയാണു്!

ഞായറാഴ്ച ക്രിസ്ത്യാനികളുടെ പ്രതീക്ഷാദിവസമാണു്. ഒരു ഉദ്യോഗസ്ഥൻ തന്റെ മേലധികാരിക്കു നൽകിയ റിപ്പോർട്ടിൽ 'ക്രിസ്ത്യാനികൾ ഞായറാഴ്ച പ്രഭാതത്തിൽ ഉത്സാഹത്തിമിർപ്പോടെ പള്ളിയിലേക്കു പോകുന്നു, മരിച്ചവനായ ഒരുവനെ (യേശുവിനെ) ജീവനുള്ളവനെപ്പോലെ കരുതി ആരാധിക്കുന്നു' എന്നു പറഞ്ഞിരിക്കുന്നു. ഞായറാഴ്ചയുടെ മണിനാദം ഇന്നു് അനേകരെയും ഉണർത്തുന്നില്ല എന്നതു് കഷ്ടാൽ കഷ്ടതരം എന്നേ പറയേണ്ടൂ.

മേല്പറഞ്ഞ കെടുതികൾ മാറണമെങ്കിൽ കു

# വാർത്തകളും കുറിപ്പുകളും

## പള്ളിക്കൂദാശ

പുതുക്കി പണികഴിപ്പിച്ച മനോഹരമായ കഞ്ഞഴ സെൻറ് തോമസ് പള്ളിയുടെ കൂദാശ 1969 ഡിസംബർ 30–ാംതീയതി മാർ സേവേറിയോസ് തിരുമേനി നിർവ്വഹിച്ചു. ആദ്ധ്യാത്മികസംഘടനകളുടെ സംയുക്തസമ്മേളനത്തിൽ തിരുമേനി ആദ്ധ്യക്ഷം വഹിച്ചു. 31–ാം തീയതി മാർ അത്താനാസ്യോസ് തിരുമേനിയുടെ പ്രധാന കാർമ്മികത്വത്തിൽ മൂന്നിന്മേൽ കുർബാന അർപ്പിക്കപ്പെട്ടു. പള്ളിയുടെ കുരിശിൻതൊട്ടിയുടെ കൂദാശ തിരുമേനി നിർവഹിച്ചു. പള്ളിക്കൂദാശയോടു് അനുബന്ധിച്ചു നടത്തപ്പെട്ട പ്രസംഗയോഗങ്ങളിൽ ബ. കണിയാമ്പറമ്പിൽ കുര്യൻ കോറെപ്പിസ്ക്കോപ്പാ, ഫാ. അലക്സാണ്ടർ ജോർജ്ജ്, ഫാ. വി. ജെ. ജോസഫ് എന്നിവർ പ്രസംഗിച്ചു. പുതിയ പള്ളിയുടെ നിർമ്മാണത്തിൽ അത്യുത്സാഹംചെയ്ത ഊർജ്ജസ്വലനായ വികാരി ഫാദർ സി. സി. ജേക്കബും ഉത്സാഹികളായ ഇടവകാംഗങ്ങളും അഭിനന്ദനം അർഹിക്കുന്നു. ഇപ്പോൾ വാർദ്ധക്യാവശതയിലിരിക്കുന്ന ബ. വയലപ്പള്ളിൽ സ്ക്കറിയാ കത്തനാരാണ് ഈ പള്ളിപണിക്കു പ്രാരംഭമിട്ടതു്. അതു പൂർത്തിയായി കാണ്മാനും അതിൽ ദിവ്യബലി അർപ്പിക്കാനും അദ്ദേഹത്തിനു സാധിച്ചു എന്നതു് ചാരിതാർത്ഥ്യജനകമാണ്.

## പട്ടംകൊട

മാവേലിക്കര സുറിയാനിപ്പള്ളി വികാരി ദി. ശ്രീ. വടക്കേത്തലയ്ക്കൽ സ്ക്കറിയാ കത്തനാരുടെ പുത്രനും തഴക്കര M. S. S. ഹൈസ്കൂൾ അദ്ധ്യാപകനുമായ റവ. ക്ലേറി ജോർജ്ജ് സഖറിയാ ബി. ഏ. ബി. എഡിനു് 1969 ഡിസംബർ 21–ാംതീയതി തഴക്കര സിമ്മനാരി ചാപ്പലിൽവച്ചു പ. കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടു് പൂർണ്ണ ശെമ്മാശ്ശുപട്ടം നല്കിയിരിക്കുന്നു.

തലവൂർ കയ്യാലപ്പുറമ്പിൽ ശ്രീ ഉമ്മന്റെ മകൻ ഡീക്കൻ കെ. ഓ. ബഹനാനു് 1970 ജനുവരി 1–ാംതീയതി ദേവലോകം ചാപ്പലിൽവച്ചു് കശ്ശീശ്ശാ പട്ടവും, മഞ്ഞക്കാലാ പ്ലാവിളയിൽ ദാനിയേലിന്റെ മകൻ കോറൂയോ ബഹനാനു് മ്ശംശ്നോ പട്ടവും മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു നൽകി. തദവസരത്തിൽ പ. കാതോലിക്കാബാവാ തിരുമേനിയും സന്നിഹിതനായിരുന്നു.

---

ട്ടികളിൽ ആരാധനാസ്വഭാവം വളർത്തണം. ആരാധനാനിഷ്ഠമായ ഒരു പുതിയ തലമുറയെ വാർത്തെടുക്കണം. അതിനു്:–

1) അദ്ധ്യാപകന്മാർ മാതൃകയായിരിക്കണം.

2) പ്രാർത്ഥന പഠിപ്പിച്ചാൽ പോരാ, പ്രാർത്ഥിപ്പാൻ പഠിപ്പിക്കണം. നിറുത്തിയും വ്യക്തമായും പ്രാർത്ഥിക്കണം.

3) പ്രാർത്ഥിപ്പാൻ പരിശീലിപ്പിക്കണം.

4) പ്രഭാതപ്രാർത്ഥനയ്ക്കു മുമ്പായി പള്ളിയിൽ അദ്ധ്യാപകരും കുട്ടികളും വന്നുചേരണം. പള്ളിയിലെ നിലയിലും പങ്കെടുക്കലിലും ഭക്തിയും സന്നിധിബോധവും നല്ലവണ്ണം ഉണ്ടായിരിക്കണം.

5) സണ്ടേസ്കൂൾ സിലബസിൽ ആരാധനാഭ്യസനത്തിനുവേണ്ട പാഠങ്ങൾ ഉൾക്കൊള്ളിക്കണം.

6) ആദ്യമായി കുമ്പസ്സാരത്തിനുവരുന്ന കുട്ടികൾക്കു് വി. കുമ്പസ്സാരം സംബന്ധിച്ചുള്ള ഒരുക്കങ്ങൾ എങ്ങനെയെല്ലാമെന്നു മനസ്സിലാക്കുകയും, അപ്രകാരം വി. കുർബാനാനുഭവത്തിനു് അവരെ ഒരുക്കുകയുംവേണം.

7) അദ്ധ്യാപകാദ്ധ്യേതാക്കൾ ചേർന്നുള്ള ധ്യാനയോഗങ്ങൾ നടത്തുകയും ഒരുമിച്ചു കുമ്പസാരിച്ചു വി. കുർബാന അനുഭവിക്കുകയും വേണം.

കുറേ വേദപാഠങ്ങൾ മനസ്സിലാക്കി മത്സരപ്പരീക്ഷയ്ക്കു സമ്മാനാർഹരാകുക എന്നതിനെക്കാൾ എത്രയോ വളരെ ആവശ്യമാണു് കുഞ്ഞുങ്ങളെയും അങ്ങനെ ഭാവി തലമുറയേയും ആരാധനാബദ്ധരാക്കുന്നതു്. ചെറുപ്പത്തിൽ ലഭിക്കുന്ന അഭ്യസനം പ്രായമായാലും കുഞ്ഞുങ്ങൾ മറന്നുപോകയില്ല. അവ സ്ഥായിയായ സ്വഭാവമായിത്തീരുകതന്നെ ചെയ്യും. ആകയാൽ നമ്മുടെ കുഞ്ഞുങ്ങളുടെ ആരാധനാസ്വഭാവം വർദ്ധിപ്പിക്കാൻ വേണ്ട നടപടികൾ സണ്ടേസ്കൂൾപ്രസ്ഥാനംമൂലം പ്രാവർത്തികമാക്കേണ്ടതാണു്.

## മർത്തമറിയംസമാജം

കൊല്ലം ഭദ്രാസനമർത്തമറിയംസമാജത്തിൻെറ 14—ാമതു വാർഷികം ബൈബിൾക്ലാസ്സും ധ്യാനയോഗവും 1969 ഡിസംബർ 26 മുതൽ 31 വരെ അടൂർമന്ദിരത്തിൽവച്ചു നടന്നു. മാർ ക്ലീമീസ് തിരുമേനിയും, ഫാദർ യൂഹാനോൻ ഒ. ഐ. സി. യും, ഫാ. കെ. കെ. മാത്യൂസ്, ഫാ. കെ. മത്തായി, ഫാ. പി. വി. ഏലിയാസ് എന്നിവരും നേതൃത്വം നൽകി. എല്ലാ ദിവസവും വി. കർബാനാനന്തരം ചർച്ചകളും നടത്തപ്പെട്ടു.

കോട്ടയംമെത്രാസനമർത്തമറിയം സമാജവാർഷികം 1969 ഡിസംബർ 27—ാം തീയതി പാമ്പാടി വലിയപള്ളിയിൽ മാർ അത്താനാസ്യോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ടു. മർത്തമറിയം സമാജാംഗങ്ങൾ ശ്രദ്ധിക്കേണ്ട കാര്യങ്ങളെപററി തിരുമേനി പ്രൗഢമായി പ്രസംഗിച്ചു. ഫാ. കെ. എം. അലക്സാണ്ടർ, ഫാ. ജോർജ്ജ് ജേക്കബ് എന്നിവർ പ്രസംഗിച്ചു. മിസ്സസ് കുഞ്ഞമ്മ അയ്യ് കാരിക്കൽ സ്വാഗതമാംശസിക്കയും, മിസ്സസ് പി. കെ. ഗീവറുഗീസ് കൃതജ്ഞത പറകയും ചെയ്തു. ഭദ്രാസനത്തിലെ പതിനൊന്നു ഗ്രൂപ്പുകളിൽപെട്ട വനിതാസമാജാംഗങ്ങൾ സമ്മേളനത്തിൽ സംബന്ധിച്ചു.

മണ്ണർകാട്ടു ഗ്രൂപ്പിൽപെട്ട എട്ടു പള്ളികളിലെ മർത്തമറിയം സമാജാംഗങ്ങളുടെ ഒരു ഏകദിനസമ്മേളനം 1969 ഡിസംബർ 11—ാം തീയതി വടക്കൻമണ്ണൂർ പള്ളിയിൽവച്ചു വി. കർബാനാനന്തരം നടത്തപ്പെട്ടു. ചർച്ചാക്ലാസ്സുകൾക്കു ഫാ. പി. സി. സ്റ്റീഫൻ; ഫാ. എം. ഇ. ഈപ്പൻ. ഫാ. പി. എം. തോമസ്, ഫാ. ഒ. ററി. കുറിയാക്കോസ് എന്നിവർ നേതൃത്വം നൽകി. വനിതകൾ ഇവയിൽ സജീവമായി പങ്കെടുത്തു. ഉച്ചതിരിഞ്ഞു ഫാ. ജോർജ്ജ് നെടുമാവിൻെറ അദ്ധ്യക്ഷതയിൽ പൊതുയോഗം നടത്തപ്പെട്ടു. മർത്തമറിയം സമാജത്തിനു ഇടവകകളിൽ നടത്താവുന്ന സുവിശേഷപരവും ജീവകാരുണ്യപരവുമായ സേവനങ്ങൾ അദ്ധ്യക്ഷൻ പ്രസംഗത്തിൽ ചൂണ്ടിക്കാട്ടി. മിസ്സിസ് മറിയാമ്മ കുറിയാക്കോസ് പ്രസംഗിച്ചു. ഫാ. കെ. കെ. കുറിയാക്കോസ് യോഗത്തിനു സ്വാഗതമാംശസിക്കുകയും സെക്രട്ടറി ഏലിശബാ ഏബ്രഹാം കൃതജ്ഞത പ്രകാശിപ്പിക്കുകയും ചെയ്തു. അടുത്ത മൂന്നു വർഷങ്ങളിലേക്കു ഗ്രൂപ്പിൻെറ പ്രസിഡണ്ടായി ഫാദർ പി. സി. സ്റ്റീഫനും, സെക്രട്ടറിയായി മിസ്സ് ഏലിശബാ ഏബ്രഹാമും തെരഞ്ഞെടുക്കപ്പെട്ടു. ഈ ഗ്രൂപ്പിൽപെട്ട വനിതാസമാജാംഗങ്ങൾ ഈ വർഷം പരുമല മുതലായ പുണ്യസ്ഥലങ്ങളിലേക്കു ഫാ. പി. സി. സ്റ്റീഫൻെറ നേതൃത്വത്തിൽ ഒരു തീർത്ഥയാത്ര നടത്തുകയുണ്ടായി. മുന്നൂറോളം വനിതകൾ യോഗത്തിൽ പങ്കെടുത്തു. എല്ലാവർക്കും വടക്കൻമണ്ണൂർ പള്ളിയിൽനിന്നും വിഭവസമൃദ്ധമായ ഉച്ചഭക്ഷണവും കാപ്പിയും നൽകപ്പെട്ടു.

### അടൂർ

കരുവാററാ മർത്തമറിയം സമാജത്തിൻെറ പുതിയ വർഷത്തെ ഭാരവാഹികളായി ശ്രീമതി ശോശാമ്മ തോമസ്, കെ. അന്നമ്മ, ഏലിയാമ്മ പോത്തൻ, ശോശാമ്മ ഉണ്ണൂണ്ണി എന്നിവർ തെരഞ്ഞെടുക്കപ്പെട്ടിരിക്കുന്നു.

## യൂത്തുലീഗ്

അടൂർ കരുവാററാ സെൻറ് മേരീസ് പള്ളിയിലെ യൂത്തുലീഗിൻെറ പ്രത്യേകാൽ സമ്മേളനം വികാരി റവ. ഫാ. പി. വി. ഏലിയാസിൻെറ അദ്ധ്യക്ഷതയിൽകൂടി. ശ്രീ എസ്. കെ. അടൂർ പ്രസംഗിച്ചു. പുതിയ വർഷത്തേക്കു റവ. ഫാ. കെ. പി. ഏബ്രഹാം പ്രസിഡണ്ടും, സർവ്വശ്രീ കെ. എം. തോമസ്, വി. ററി. കൊച്ചുകുഞ്ഞു, തോമസ് മാണി, കെ. എം. വറുഗീസ് എന്നിവർ അംഗങ്ങളുമായി ഒരു പ്രവർത്തകകമ്മററിയെ തെരഞ്ഞെടുത്തു.

## തടാകം ക്രിസ്തുശിഷ്യാശ്രമം

കോയമ്പത്തൂർ തടാകം ആശ്രമസ്ഥാപകനും യശഃശരീരനുമായ ബിഷപ്പ് പെക്കൻഹാം തിരുമേനിയുടെ ജന്മശതാബ്ദി 1970 ജനുവരി 9 മുതൽ 11 വരെ ആശ്രമത്തിൽ മാർ തെയോഫിലോസ് തിരുമേനിയുടെ സാന്നിദ്ധ്യത്തിൽ സാഘോഷം കൊണ്ടാടപ്പെട്ടു. ധ്യാനയോഗങ്ങൾക്കു ഡോ. ഡാനിയേൽ സുന്ദരരാജ്, ശ്രീ എം. തൊമ്മൻ എന്നിവർ നേതൃത്വം നൽകി. പൊതുയോഗത്തിൽ മാർ തെയോഫിലോസ് തിരുമേനി ആദ്ധ്യക്ഷം വഹിക്കുകയും, ബിഷപ്പിൻെറ ജന്മശതാബ്ദി സ്മാരകമന്ദിരത്തിനു ശിലാസ്ഥാപനം നടത്തുകയും ചെയ്തു. മലങ്കരസഭയ്ക്കു അവിസ്മരണീയനാണു ബിഷപ്പ് പെക്കൻഹാം വാൽഷ്. ത്യാഗപൂർവമായ മഹൽസേവനങ്ങൾ അദ്ദേഹം അനുഷ്ഠിച്ചു. അതിൻെറ ദൃശ്യമാണു് തടാകം ആശ്രമം.

**സംയുക്തവാർഷികം**

കൂടൽ സെൻറ് മേരീസ് പള്ളിയിലെ ആദ്ധ്യാത്മികസംഘടനകളുടെ ഉത്ഘാടനം 1970 ജനുവരി 11–ാംതീയതി നടത്തപ്പെട്ടു. ഉത്ഘാടനസമ്മേളനത്തിൽ ഫാദർ ററി. കെ. നൈനാൻ ആദ്ധ്യക്ഷംവഹിച്ചു. സർവ്വശ്രീ സാമുവൽ ചന്ദനപ്പള്ളി, പി. വി. സാമുവൽ, വി. ററി. ചാക്കോമാസ്റ്റർ എന്നിവർ പ്രസംഗിച്ചു.

**മാർ തോമ്മാദിനാഘോഷം**

മുളന്തുരുത്തി മാർത്തോമ്മൻ പള്ളിയിൽ ആണ്ടുതോറും നടത്തിവരുന്ന മാർത്തോമ്മാശ്ളീഹാദിനാഘോഷങ്ങളും കൺവെൻഷനും പെരുനാളും 1969 ഡിസംബർ 18 മുതൽ 21 വരെ തീയതികളിൽ മാർ സേവേറിയോസ് തിരുമേനിയുടെയും, മാർ തെയോപ്പീലോസ് തിരുമേനിയുടെയും സാന്നിദ്ധ്യത്തിൽ ഭംഗിയായി കൊണ്ടാടപ്പെട്ടു. എല്ലാ ദിവസവും രാവിലെ വി. കുർബാനയും, വർണ്ണശബളമായ റാസയും, രാത്രി പ്രസംഗയോഗങ്ങളും ഉണ്ടായിരുന്നു. വന്ദ്യ തിരുമേനിമാരും, ഫാദർ തോമ്മാ, ഡീക്കൻ സി. വി. മാത്യൂസ്, ഡീക്കൻ യോഹന്നാൻ ശങ്കരത്തിൽ എന്നിവരും പ്രസംഗയോഗങ്ങൾ നടത്തി.

പ്രസ്തുത പള്ളിവകയായി പൈനുങ്കൽ, പാലത്തിങ്കൽ എന്നീ സ്ഥലങ്ങളിൽ പുതുക്കിപ്പണിയിച്ചിട്ടുള്ള കുരിശടികളുടെ കൂദാശയും നിർവഹിക്കപ്പെട്ടു. 20–ാം തീയതി വൈകിട്ട് വെട്ടിക്കൽ ദയറായിൽനിന്നും മുളന്തുരുത്തിപള്ളിയിലേക്ക ഗംഭീരമായ റാസ നടത്തപ്പെട്ടു. 21–ാംതീയതി മാർ സേവേറിയോസ് തിരുമേനിയുടെ നേതൃത്വത്തിൽ മൂന്നിന്മേൽ കുർബാന അർപ്പിക്കപ്പെട്ടു. എല്ലാ ദിവസവും 'മലങ്കരസഭ' ഏജൻറ് ശ്രീ സാംകുട്ടിയുടെ നേതൃത്വത്തിൽ 'മലങ്കരസഭ' ദൈവാരികയെപ്പററി പ്രചരണങ്ങൾ നടത്തപ്പെട്ടു.

**സണ്ടേസ്കൂൾ**

റാന്നി ഡിസ്ട്രിക്ട് സണ്ടേസ്കൂൾ അദ്ധ്യാപകവാർഷികയോഗം ഡിസംബർ 14–ാം തീയതി നാറാണംമൂഴി ഹൈസ്കൂളിൽവച്ച് ഫാദർ യൂഹാനോൻ ഒ. ഐ. സി. യുടെ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ടു. ശ്രീമാന്മാരായ സി. ജോർജ്ജ്, ജോൺ വി. നെല്ലില, പി. പി. ദാനിയേൽ എന്നിവർ പ്രസംഗിച്ചു. മത്സരപരീക്ഷയിലും പൊതു മത്സരങ്ങളിലും ഡിസ്ട്രിക്റ്റിലെ ഒന്നാമതും രണ്ടാമതും പാസ്സായ കുട്ടികൾക്ക് സമ്മാനങ്ങൾ കൊടുക്കപ്പെട്ടു. നാറാണംമൂഴി ഇടവകയുടെ വകയായി എല്ലാവർക്കും പായസസല്ക്കാരവും ഉണ്ടായിരുന്നു.

**ധ്യാനയോഗം**

താംബരം മാർ ഗ്രീഗോറിയോസ് ഓ. പള്ളിയുടെ ആഭിമുഖ്യത്തിൽ 1969 ഡിസംബർ 27–ാംതീയതി ഒരു ധ്യാനയോഗം പള്ളിയിൽവച്ചു നടത്തപ്പെട്ടു. ദി. ശ്രീമാന്മാരായ ഫാ. ജി. തൈക്കടവിൽ, ഫാ. അലക്സാണ്ടർ കററിക്കണ്ടത്തിൽ, ഫാ. വി. കെ. ചാക്കോ എന്നിവർ ധ്യാനത്തിനു നേതൃത്വം നല്കി. അൻപതോളംപേർ ഇതിൽ സംബന്ധിച്ചു കമ്പസ്സാരിച്ചു വി. കുർബാന അനുഭവിച്ചു.

**ഒരു നല്ല കാൽവയ്പ്**

സ്വ. ലേ. കുമരകം 6–1–69.

കുമരകം ആററാമംഗലം പള്ളിയിലെ യുവജനസമാജത്തിൻെറ ആഭിമുഖ്യത്തിൽ ഈ വർഷം നടത്തപ്പെട്ട ക്രിസ്മസ് കരോളിൽപിരിഞ്ഞുകിട്ടിയ തുകയിൽനിന്നു് പാവപ്പെട്ട

ഒരു ക്ഷയരോഗിക്കു് ഒരു ആടിനെ വാങ്ങിക്കാനുള്ള പണം നൽകിക്കൊണ്ടു് ഒരു സാധുജന സംരക്ഷണഫണ്ടു് റവ. ഫാദർ എം. വി. ജോർജ്ജ് ഉത്ഘാടനം ചെയ്തിരിക്കുന്നു. നമ്മുടെ ഇടവകകളും ആദ്ധ്യാത്മികപ്രസ്ഥാനങ്ങളും സാധുജനോദ്ധാരണപരമായ പ്രവർത്തനങ്ങൾക്കുള്ള കർമ്മപരിപാടികൾ ആസൂത്രണംചെയ്തു് ഊർജ്ജിതമായി പ്രവർത്തിക്കേണ്ടതിന്റെ അത്യാവശ്യകതയെപ്പററി ബ. അച്ചൻ പ്രബോധിപ്പിച്ചു. ഈദൃശസംഗതികളിൽ നാം കർത്താവിന്റെ സ്നേഹത്താൽ പ്രേരിതരായി പ്രവർത്തിക്കാത്തപക്ഷം നിയമത്തിന്റെ നിശിതകരങ്ങളുടെ സമ്മർദ്ദത്തിനു വഴിപ്പെട്ടു പ്രവർത്തിക്കാൻ നാം നിർബ്ബന്ധിതരായിത്തീരും എന്നു സമീപകാലസംഭവങ്ങളെ ചൂണ്ടിക്കാണിച്ചുകൊണ്ടു പറയുകയുണ്ടായി. ജനുവരി 6-ം 7-ം ആററാമംഗലംപള്ളിയിൽ മാർ യൂഹാനോൻ മാംദാനായുടെ പെരുന്നാളായിരുന്നു. 6-ാംതീയതി സന്ധ്യാനമസ്ക്കാരാനന്തരം ഡീക്കൻ യോഹന്നാൻ ശങ്കരത്തിൽ പ്രസംഗിച്ചു. അനന്തരം ആഘോഷപൂർവമായ റാസയും, യുവജനസമാജംവക ഗാനമേളയും, 7-ാംതീയതി രാവിലെ വി. മൂന്നിന്മേൽ കർബാനയും ഉണ്ടായിരുന്നു.

## വിദ്യാർത്ഥിപ്രസ്ഥാനം

ബാംഗ്ളൂർ മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെയും, യൂത്തുലീഗിന്റെയും ആഭിമുഖ്യത്തിൽ നവംബർ 23 മുതൽ 30 വരെയുള്ള ഒരാഴ്ചക്കാലം യുവജനവാരമായി ആഘോഷിച്ചു. 23-ാം തീയതി റവ. ഡോ. ഇ. സി. ജോൺ ഉത്ഘാടനം നിർവഹിച്ചു. 30-ാംതീയതി അംഗങ്ങൾ വി. കർബ്ബാന അനുഭവിച്ചു. Red cross Home, വാർദ്ധക്യകാലത്തു് പരിചരിക്കാൻ ആളില്ലാത്തവർക്കുവേണ്ടി നടത്തപ്പെടുന്ന Old age Home, Friend in need society എന്നീ സ്ഥാപനങ്ങൾ അംഗങ്ങൾ സന്ദർശിക്കുകയും അതിലെ അംഗങ്ങൾക്കു് മധുരഫലാഹാരങ്ങൾ വിതരണം ചെയ്യുകയും ചെയ്തു.

ഇടവകയുടെ ഈ വർഷത്തെ ക്രിസ്മസ് സോഷ്യൽ ആത്മികപ്രസ്ഥാനങ്ങളുടെ അഭിമുഖ്യത്തിൽ ഭംഗിയായി നടന്നു.

'നീ നിന്റെ അയൽക്കാരനെ സ്നേഹിക്കുക' എന്ന നാടകം അവതരിപ്പിച്ചു. ഇതു് സദസ്സിന്റെ മുക്തകണ്ഠമായ പ്രശംസക്കു വിഷയീഭവിക്കുകയുണ്ടായി.

## അദ്ധ്യാപകസെമിനാർ

അടൂർ ഡിസ്ട്രിക്ട് ഓർത്തഡോക്സ് സണ്ടേസ്കൂൾ അദ്ധ്യാപക വാർഷികസെമിനാർ 4-1-70-ൽ പറക്കോട്ടു് മാർ അപ്രേം പള്ളിയിൽവച്ചു് നടത്തപ്പെട്ടു. മാർ കൂറിലോസ് തിരുമേനി വി. കർബാന അർപ്പിച്ചു.

ചർച്ചാക്ലാസ്സിൽ റവ. ഫാ. തോമ്മാ നേതൃത്വം നൽകി. ശ്രീ പി. സി. ജോർജ്ജ് മാതൃകാക്ലാസ്സെടുത്തു. പൊതുസമ്മേളനത്തിൽ നി.വ.ദി.ശ്രീ. മാത്യൂസ് മാർ കൂറീലോസ് മെത്രാപ്പോലീത്താ തിരുമേനി അദ്ധ്യക്ഷത വഹിക്കുകയും ബ. കണിയാമ്പറമ്പിൽ കുര്യൻകോറെപ്പിസ്ക്കോപ്പാ, ശ്രീ സി. സി. ജോർജ്ജ് എന്നിവർ പ്രസംഗിക്കുകയും ചെയ്തു.

## ഡിസ്ട്രിക്ട് അദ്ധ്യാപകധ്യാനയോഗം

വേങ്ങൂർ ഡിസ്ട്രിക്ടിൽപ്പെട്ട സണ്ടേസ്കൂൾ അദ്ധ്യാപകന്മാരുടെ വാർഷികധ്യാനയോഗം ക്രാരിയേലി പള്ളിയിൽവച്ചു് ഭദ്രാസന ഡയറക്ടർ റവ. ഫാ. കെ. സി. സഖറിയായുടെ അദ്ധ്യക്ഷതയിൽ 69 ഡിസംബർ 12 മുതൽ 14 വരെ നടത്തപ്പെട്ടു. ഫാ. എം. വി. ജോർജ്ജ് ധ്യാനത്തിനും ക്ലാസ്സിനും നേതൃത്വംകൊടുത്തു. ശ്രീ. കെ. വി. കുറിയാക്കോസ് മാതൃകാക്ലാസ്സെടുത്തു. എല്ലാ അദ്ധ്യാപകരും കുമ്പസാരിച്ചു് വി. കർബാന അനുഭവിച്ചു.

15-ാംതീയതി നടത്തപ്പെട്ട സമാപനസമ്മേളനത്തിൽവച്ചു്, ഡിസ്ട്രിക്ട് ആഭിമുഖ്യത്തിൽ, ഭവനരഹിതരായ ആളുകൾക്കു് വർഷത്തിൽ ഒരു വീടെങ്കിലും വച്ചുകൊടുക്കുന്നതിനുള്ള ഒരു പദ്ധതി ആവിഷ്ക്കരിക്കുകയും ആയതിന്റെ നടത്തിപ്പിനായി ഡി. ഇൻസ്പെക്ടർ റവ. ഫാ. പി. പി. കുറിയാക്കോസ് കൺവീനറായി ഒരു കമ്മററി രൂപീകരിക്കുകയും ചെയ്തു. സമ്മേളനചെലവുകൾ വേങ്ങൂർ, ക്രാരിയേലി, ആലാട്ടുചിറ, കോടനാട് എന്നീ പള്ളികൾ വഹിക്കുകയുണ്ടായി. സമ്മേളനാനന്തരം ഗ്രൂപ്പ്ഫോട്ടോയും എടുക്കപ്പെട്ടു.

## ഭദ്രാസനധ്യാനം

ഓർത്തഡോക്സ് യുവജനപ്രസ്ഥാനം നിരണംഭദ്രാസനവാർഷികധ്യാനയോഗം ഡിസംബർ 27, 28 എന്നീ തീയതികളിൽ കല്ലൂപ്പാറ വലിയപള്ളിയിൽവച്ചു് നടന്നു. മാത്യൂസ് മാർ കൂറീലോസ് തിരുമേനി ധ്യാനത്തിനു് നേതൃത്വം നൽകി. തുടർന്നു നടന്ന പൊതുമീററിം

ഗിൽ റവ. ഫാ. കെ. പി. ഈപ്പൻ ആദ്ധ്യക്ഷം വഹിച്ചു. റവ. ഫാ. അലക്സ് കരമ്പിൽ, ശ്രീ പി. ജി. ജോൺ എന്നിവർ പ്രസംഗിച്ചു. റവ. ഫാ. അലക്സിയോസ് സ്വാഗതവും ഏബ്രഹാം തലവടി കൃതജ്ഞതയും പറഞ്ഞു.

**ദേവലോകം തീർത്ഥയാത്ര**

ഓർത്തഡോക്സ് യുവജനപ്രസ്ഥാനം നിരണംഭദ്രാസനത്തിലെ പ്രവർത്തകർ കാലംചെയ്ത പ. കാതോലിക്കാബാവാ തിരുമേനിയുടെ കബറിങ്കലേക്ക് കാൽനടയായി തീർത്ഥയാത്ര നടത്തുകയുണ്ടായി. എടത്വായിൽനിന്നാണ് തീർത്ഥയാത്ര ആരംഭിച്ചത്.

**മർത്തമറിയംസമ്മേളനം**

പാമ്പാടി ഗ്രൂപ്പിൽപെട്ട മർത്തമറിയംസമാജാംഗങ്ങളുടെ ഒരു യോഗം പാമ്പാടി മർത്തമറിയം ഓർത്തഡോക്സ് ചെറിയപള്ളിയിൽ വച്ച 1969 ഡിസംബർ 7-ാംതീയതി ഫാ. പി. ജോർജ്ജി (ദേവഗിരി) ന്റെ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ടു. ഡോ. നയോമി വെട്ടത്ത്, ശ്രീപി.വി.ജോസഫ്എന്നിവർ പ്രസംഗിച്ചു. ഡോ. നയോമി വെട്ടത്ത് സംഗീതോപകരണങ്ങളോടുകൂടി ക്രിസ്തീയഗാനങ്ങൾ പാടുകയും കുട്ടികളെ പഠിപ്പിക്കയും ചെയ്തു. 500 പേരോളം യോഗത്തിൽ പങ്കെടുത്തു. എല്ലാവർക്കും വിഭവസമൃദ്ധമായ കാപ്പിസൽക്കാരം ചെറിയ പള്ളിയിൽനിന്നും നൽകി.

**യുവജനസമാജഏകദിനസമ്മേളനം**

ചെങ്ങന്നൂർ ഡിസ്ട്രിക്ടിൽപെട്ട യുവജനസമാജപ്രതിനിധികളുടെ ഒരു യോഗം ഇടവങ്കാട്ട പള്ളിയിൽവച്ച് 1969 ഡിസം. 7-ാംതീയതി ഫാ. ജോർജ്ജ് വേങ്ങലിന്റെ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ടു. സർവ്വശ്രീ. കെ. ഒ. കോശി, ഡി. മാത്യൂസ്, റ്റി. ജി. ജോർജ്ജ് എം. കെ. കരുവിള എന്നിവർ പ്രസംഗിച്ചു.

## കാതോലിക്കേററ് അരമനയുടെ പണിക്ക് നടപടികൾ സ്വീകരിക്കുന്നു

(സ്വ. ലേ) കോട്ടയം, 6–1–70

കാലംചെയ്ത മോറാൻ മാർ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാബാവാ തിരുമേനി ആരംഭിച്ചതും, പണി പൂർത്തിയായിട്ടില്ലാത്തതുമായ കാതോലിക്കാസിംഹാസന അരമനയുടെ പണി എത്രയുംവേഗം പുനരാരംഭിച്ച പൂർത്തിയാക്കുവാൻ, കാതോലിക്കേററ് അരമനയിൽ കാലംചെയ്ത പിതാവിന്റെ പെരുനാളിനോടനുബന്ധിച്ച് മോറാൻ മാർ ബസ്സേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാബാവാ തിരുമനസ്സിലെ

അദ്ധ്യക്ഷതയിൽ ചേർന്ന യോഗം തീരുമാനമെടുത്തിരിക്കുന്നു. ഈ യോഗത്തിൽ ദാനിയേൽ മാർ പീലക്സീനോസ്, പീലിപ്പോസ് മാർ തെയോപ്പീലോസ് എന്നീ തിരുമേനിമാരും, അത്മായട്രസ്റ്റി ശ്രീ ഉപ്പൂട്ടിൽ കുര്യൻ ഏബ്രഹാം, സമുദായസെക്രട്ടറി ശ്രീ പി. സി. ഏബ്രഹാം, അരമനമാനേജർ ഫാദർ ററി. സി. ജേക്കബ് മുതലായ പലരും സംബന്ധിച്ചു. അരമനയുടെ പണി ഒരു അടിയന്തിരാവശ്യമാണെന്നു സഭാംഗങ്ങൾക്കു ബോദ്ധ്യമുള്ളതാണെന്നും, ഇതിനാൽ പണിക്കു ആവശ്യമായ സംഭാവനകൾ പള്ളികളിൽനിന്നും, നമ്മുടെ സഭാംഗങ്ങളിൽനിന്നും ലഭിക്കുന്നതിനു പ്രയാസം വരികയില്ലെന്നും, എന്നാൽ പ്രവർത്തിക്കുന്നതിനു തക്ക ആളുകളാണു വേണ്ടതെന്നും യോഗത്തിൽ പലരും അഭിപ്രായപ്പെട്ടു. അരമനപണി സംബന്ധിച്ച് ഒരു കമ്മററിയെ നിയമിച്ചു ചുമതലപ്പെടുത്തുന്നതിനു പ. ബാവാതിരുമേനിയോടു യോഗം അഭ്യർത്ഥിച്ചു. സന്നിഹിതരായിരുന്നവരിൽ പലരും കമ്മററിയിൽ ചേന്നു പ്രവത്തിക്കുന്നതിനു സന്നദ്ധത പ്രദർശിപ്പിച്ചു. ദാനിയേൽ മാർ പീലക്സീനോസ് തിരുമേനി ഈ കമ്മററിയുടെപ്രസിഡണ്ടും, മാർതെയോപ്പീലോസ് തിരുമേനി വൈസ് പ്രസിഡണ്ടും ആയിരിക്കുമെന്നു ബാവാതിരുമേനി നിശ്ചയിച്ചു. കൂടുതൽ അംഗങ്ങളെ ചേർത്തു് കമ്മററി രൂപീകരിച്ചു കല്പന അയക്കുന്നതാണെന്നും തിരുമേനി പ്രസ്താവിച്ചു. പ്രസ്തുത കമ്മററിയുടെ കൺവീനറായി ദേവലോകം അരമനയിൽ താമസിച്ചുകൊണ്ടു പ്രവർത്തിക്കുന്നതിനു റവ. ഡീക്കൻ റററി. ജി. സഖറിയായെ നിയമിക്കണമെന്നുള്ള അഭിപ്രായം ബാവാ തിരുമേനി സസന്തോഷം അംഗീകരിച്ചു.

(അരമനപണി പൂർത്തിയാക്കണമെന്നു് കഴിഞ്ഞലക്കം മുഖപ്രസംഗത്തിൽ ഞങ്ങൾ പ്രത്യേകം പ്രസ്താവിച്ചിട്ടുള്ളതാണു്. —പ.)

---

### ഒരു ക്ലാർക്കിനെ ആവശ്യമുണ്ടു്



---

### പള്ളിപ്പെരുനാളുകൾ

അറന്നൂററിമംഗലം (5—12—69)

അറന്നൂററിമംഗലം മാർ കുറിയാക്കോസ് സുറിയാനിപ്പള്ളിയിലെ ഈ വർഷത്തെ പെരുനാൾ പൂർവാധികം ഭംഗിയായി നടത്തപ്പെട്ടിരിക്കുന്നു. ദിവ്യശ്രീമാന്മാരായ തട്ടാശ്ശേരിൽ യാക്കോബ് മല്പാൻ, ചാമപ്പറമ്പിൽ ഈശോ അച്ചൻ, പുതിനേത്തു് യാക്കോബ് അച്ചൻ, മാങ്കാവിൽ ജോർജ്ജ് അച്ചൻ എന്നിവരുടെ നേതൃത്വത്തിലായിരുന്നു ഈ വർഷത്തെ പെരുനാൾ ആഘോഷിച്ചതു്. പെരുനാളിലും വി. മൂന്നിന്മേൽ കുർബാനയിലും പങ്കുകൊണ്ട ഭക്തജനങ്ങൾക്ക് നേർച്ചവിളമ്പും നടത്തപ്പെട്ടു.

വാഴൂർ, 22—12—69

വാഴൂർ സെൻറു് പീറേറഴ്സ് പള്ളിയിൽ മാർ യാക്കൂബ് ബുർദാനായുടെ പെരുനാൾ 1969 ഡിസംബർ 21—ം 22—ം തീയതികളിൽ സാഘോഷം നടത്തപ്പെട്ടു. 21—ാംതീയതി കാഞ്ഞിരപ്പാറ ചാപ്പലിൽ സന്ധ്യാനമസ്ക്കാരാനന്തരം ഫാദർ ജോർജ്ജ്നെടുമാവു്, യാക്കൂബ് ബുർദാനായുടെ വിശ്വാസസ്ഥൈര്യത്തെയും നിസ്തുലസേവനത്തെയുംപററി പ്രസംഗിച്ചു. അനന്തരം ചാപ്പലിൽനിന്നും വാഴൂർ പള്ളിയിലേക്കു് ആഘോഷപൂർവമായ റാസ നടത്തപ്പെട്ടു. 22—ാംതീയതി ഫാദർ റററി. വി. ജോർജ്ജ്, ഫാ. സി. സി. സ്ക്കറിയാ, ഫാ. റററി. ഐ. പൗലൂസ് എന്നിവർ ചേർന്നു വി. മൂന്നിന്മേൽ കുർബാന അർപ്പിച്ചു. കുർബാനമദ്ധ്യേ ഫാദർ റററി. വി. ജോർജ്ജ് പ്രസംഗിച്ചു.

### മഞ്ഞിനിക്കരതീർത്ഥയാത്ര

ലീഡർ ജനറൽ ഡോ. റററി. വി. തര്യൻ അറിയിക്കുന്നതു്:—

മഞ്ഞിനിക്കര തീർത്ഥയാത്രാസമൂഹത്തിൻെറ എക്സിക്യുട്ടീവു് തെക്കേത്തലയ്ക്കൽ ബിൽഡിംഗ്സിൽവച്ചു ഷെവ. റററി. പി. പീലിപ്പോസിൻെറ അദ്ധ്യക്ഷതയിൽ കൂടുകയും വി. മോറാൻ മാർ ഏലിയാസ് തൃതീയൻ പാത്രിയക്കീസ് ബാവായുടെ 38—ാമതു് ദുക്റോനോപ്പെരുനാൾ ആടുത്ത ഫെബ്രു. 13—ം, 14—ം തീയതികളിലാകയാൽ 13—ാംതീയതി വെള്ളിയാഴ്ച സായാഹ്നത്തിൽ തീർത്ഥാടകർ വി. കബറിങ്കൽ എത്തിച്ചേരത്തക്കവണ്ണം പരിപാടികൾ ആവിഷ്ക്കരിക്കുകയും ചെയ്തിരിക്കുന്നു. ഫാ. ഗീവറുഗീസ് പറപ്പള്ളിൽ (മുളന്തുരുത്തി) ഫാ. സൈമൺ (വെളിയനാടു്) എന്നിവരെ

ചീഫ് ഓർഗനൈസറന്മാരായും ഡീ. എം. വി. സഖറിയായെ ഓർഗനൈസറായും തെരഞ്ഞെടുത്തു. ബാഹ്യകേരളം, മലബാർ പ്രദേശങ്ങളിൽ നിന്നുള്ള തീർത്ഥാടകസംഘം ഫെ. 9-ാംതീയതി കാലത്തു് എറണാകുളം സെൻറ് പീറേഴ്സ് പള്ളിയിൽ എത്തിച്ചേരേണ്ടതും സായാഹ്നത്തോടുകൂടി മണീടിൽ എത്തേണ്ടതും ആകുന്നു. 10-ാംതീയതി 2 മണിക്കു മണീടു മാർ കുറിയാക്കോസ് ചാപ്പലിൽനിന്നു് തീർത്ഥയാത്ര ആരംഭിക്കും. 11-ാം തീയതി സായാഹ്നത്തോടുകൂടി കോട്ടയത്തു് എത്തും. 12-ാംതീയതി രാവിലെ കോട്ടയം സിംഹാസനപ്പള്ളിയിൽനിന്നും പുറപ്പെടും. 13-ാംതീയതി രാത്രി വി. കബറിങ്കൽ അഖണ്ഡപ്രാർത്ഥനായജ്ഞം ഉണ്ടായിരിക്കും.

**വെള്ളൂർ**

വെള്ളൂർ സെൻറ് സൈമൺസ് പള്ളിയിലെ വാർഷികപ്പെരുനാരം ഡിസംബർ 30, 31 തീയതികളിൽ കൊണ്ടാടി. പെരുനാളിനോടനുബന്ധിച്ചു 25 മുതൽ 29 വരെ തീയതികളിൽ നടത്തപ്പെട്ട കൺവൻഷനിൽ ഫാ. പി. എം. ഗീവറുഗീസ്, ഫാ. ററി. ജെ. ജോഷ്വാ, ഡീക്കൻ യോഹന്നാൻ ശങ്കരത്തിൽ, ശ്രീ ഡി. മാത്യൂസ്, ശ്രീ എം. വൈ. യോഹന്നാൻ എന്നിവർ പ്രസംഗിച്ചു. 30-ാംതീയതി ചൊവാഴ്ച നടത്തപ്പെട്ട ആത്മികസംഘടനകളുടെ സംയുക്തവാർഷികസമ്മേളനത്തിൽ ഫാ. എം. ററി. തോമസ് ആദ്ധ്യക്ഷം വഹിക്കുകയും ശ്രീ സി. ജെ. മണ്ണുംമൂട്, ശ്രീ കെ. വി. മാത്യു എന്നിവർ പ്രസംഗിക്കുകയും ചെയ്തു. 31-ാം തീയതി രാവിലെ വി. മൂന്നിന്മേൽ കുർബ്ബാന, റാസ, നേർച്ചവിളമ്പ് ഇവയും ഉണ്ടായിരുന്നു.

**പോരുവഴി**

പോരുവഴിപള്ളിയുടെ ആഭിമുഖ്യത്തിൽ ചക്കുവള്ളി ചന്തയ്ക്കു വടക്കുവച്ചു് ഈ വർഷം ഒരു കൺവൻഷൻ ആരംഭിച്ചിരിക്കുന്നു. ഡിസംബർ 11 മുതൽ 14 വരെ തീയതികളിൽ നടത്തിയ പ്രസംഗയോഗങ്ങരംക്കു് ഫാ. അലക്സന്ത്രയോസ്, ഫാ. തോമ്മാ, ഡീക്കൻ യോഹന്നാൻ ശങ്കരത്തിൽ, ശ്രീ പി. എ. സ്ക്കറിയാമാസ്റ്റർ എന്നിവർ നേതൃത്വം നൽകി.

**മെഡിക്കൽ സെൻറർ ഉത്ഘാടനം**

പുതുപ്പള്ളി വലിയപള്ളിയിലെ യുവജനസമാജത്തിൻെറ ആഭിമുഖ്യത്തിൽ 1970 ജനുവരി 11-ാം തീയതി ഒരു മെഡിക്കൽ സെൻറർ ഡോ. വറുഗീസ് ചെമ്മനം ഉത്ഘാടനം ചെയ്തു. അദ്ദേഹത്തിൻെറ നേതൃത്വത്തിൽ കോട്ടയം മെഡിക്കൽ കോളേജിലെ ഡോക്ടറന്മാരും വിദ്യാർത്ഥികളും ഇതിൽ സംബന്ധിച്ചു. ഇതുസംബന്ധിച്ചു കൂടിയ സമ്മേളനത്തിൽ മാർ ഈവാനിയോസ് തിരുമേനി ആദ്ധ്യക്ഷം വഹിച്ചു. ക്രൈസ്തവസഭയുടെ ചരിത്രത്തിൽ ആതുരശുശ്രൂഷയും സാധുജനസംരക്ഷണത്തിനും അതിപ്രധാനസ്ഥാനമാണുള്ളതെന്നു് ഡോ. ചെമ്മനം പ്രസ്താവിക്കയും മെഡിക്കൽ സെൻററിനു് എല്ലാവിധ സഹായങ്ങളും വാഗ്ദാനം ചെയ്കയും ചെയ്തു. ഡോ. സണ്ണിവറുഗീസ്, ശ്രീമാന്മാരായ എം. ഐയ്പ്പ്, ഉമ്മൻ ചാണ്ടി, പി. സി. ജോസഫ് തുടങ്ങിയവരും പ്രസംഗിച്ചു. ഫാ. കുറിയാക്കോസ് പാറയ്ക്കൽ സ്വാഗതം ആശംസിക്കുകയും, വാവച്ചൻ കൊച്ചുപാറേട്ട് കൃതജ്ഞത പ്രകാശിപ്പിക്കുകയും ചെയ്തു.

മെഡിക്കൽ സെൻറർ അഡൈ്വസറിബോർഡിൽ ഡോ. വറുഗീസ് ചെമ്മനം, സർവ്വശ്രീ കെ. എം. ചെറിയാൻ (മനോരമ), ഇസഡ്. എം. പാറേട്ട്, സി. കെ. മാണി തുടങ്ങിയവർ അംഗങ്ങളാണ്. എല്ലാ ഞായറാഴ്ചയും ഉച്ചതിരിഞ്ഞു് ഇവിടെ രോഗികളെ പരിശോധിച്ചു് സൗജന്യചികിത്സ നടത്തുന്നതാണ്.

**ഗ്രൂപ്പുസമ്മേളനം അടൂർ**

മണ്ണൂത്തുർ ഗ്രൂപ്പിൽപ്പെട്ട വി. മത്തമറിയം വനിതാസമാജാംഗങ്ങളുടെ ഒരു ഏകദിനകോൺഫ്രൻസ്, മേരിഗിരി സെൻറ് മേരീസ് ദേവാലയത്തിൽവച്ചു നടത്തപ്പെടുകയുണ്ടായി.

റവ. ഫാ. ദാനിയേൽ പരിപാടികരംക്കു് നേതൃത്വം നൽകി. റവ. ഫാ. ജേക്കബ് തോലാനികുന്നേൽ ആദ്ധ്യക്ഷം വഹിച്ചു.

സമ്മേളനത്തിൽ മെ. പി. പി. മക്കോസ്. കെ. മത്തായി, സി. എം. മാത്തുക്കുട്ടി, ശ്രീമതി അച്ചാമ്മ മാത്യു, പെണ്ണമ്മ ജയിക്കബ് തുടങ്ങിയവർ പ്രസംഗിച്ചു. ഗ്രൂപ്പിലെ നൂറോളം വനിതകരം പരിപാടികളിൽ ആദ്യവസാനം പങ്കെടുത്തു.

**റാലി**

നിരണം വല്യപള്ളി ഇടവകയിൽപെട്ട 13 സണ്ടേസ്കൂളുകളിലെ അദ്ധ്യാപകാദ്ധ്യേതാക്കരം ചേർന്നു് 1969 ഡിസംബർ 27-ാംതീയതി നിരണം വലിയപള്ളിയിലേക്കു് ഒരു ഗംഭീരറാലി നടത്തുകയുണ്ടായി. മാർ ബഹനാൻ സഹദായുടെ, പെരുനാളാചരണം സംബന്ധിച്ചുള്ള ഒരു പരിപാടിയായിരുന്നു ഇതു്.

## പ്രസംഗയോഗങ്ങൾ

### നിലയ്ക്കൽ

നിലയ്ക്കൽ കൺവൻഷൻെറ 39–ാമത്തു സമ്മേളനം 1969 ഡിസംബർ 23 മുതൽ 28 വരെ തീയതികളിൽ മാർ കൂറിലോസ്, മാർ ക്ലിമ്മീസ്, മാർ സേവേറിയോസ് എന്നീ മെത്രാപ്പോലീത്താ തിരുമേനിമാരുടെ സാന്നിദ്ധ്യത്തിലും, മാർ ഈവാനിയോസ് മെത്രാപ്പോലീത്താ തിരുമേനിയുടെ മേൽനോട്ടത്തിലും നടന്നിരിക്കുന്നു. ബ. കുര്യൻ കോർ എപ്പിസ്ക്കോപ്പാ, ഫാ. ററി. ജെ. ജോഷ്വാ, ഫാ. അലക്സാണ്ടർജോർജ്ജ്, ഫാ. സി. എം. തോമ്മസ്, ശ്രീ. ഡി. മാത്യു, ശ്രീ. ചാക്കോ മാസ്റ്റർ എന്നിവരായിരുന്നു ഈ വർഷത്തെ പ്രധാന പ്രസംഗകർ.

ഈ വർഷവും ഒരു ഭവനം പുതുതായി പണിയിച്ച് ഇടവകയിൽപ്പെട്ട ഒരു സാധുവിനു ദാനം ചെയ്യുകയുണ്ടായി.

### പാമ്പാടി

മാർ യൂഹാനോൻ വലിയപള്ളിയിൽ ആണ്ടുതോറും നടത്തിവരാറുള്ള മാർ യൂഹാനോൻ മാംദാനായുടെ പുകഴ്ചയുടെ പെരുനാൾ ജനുവരി 7–ാംനു മാർ തേയോഫിലോസ് തിരുമേനിയുടെ പ്രധാന കാർമ്മികത്വത്തിൽ ആഘോഷിച്ചു. ഇതോടനുബന്ധിച്ചു ജനുവരി 3–ാംതീയതി മുതൽ നടത്തിയ പ്രസംഗയോഗങ്ങളിൽ ഫാ. കെ. ഒ. തോമ്മസ്, ഡീക്കൻ യോഹന്നാൻ ശങ്കരത്തിൽ, ശ്രീ. ഡി. മാത്യൂസ്, ശ്രീ. എം. വൈ. യോഹന്നാൻ, ശ്രീ. വി. ററി. ചാക്കോമാസ്റ്റർ എന്നിവർ പ്രസംഗിച്ചു.

### കുളത്തുപ്പുഴ

തുമ്പോട് മാർ കുറിയാക്കോസ് പള്ളിയിലെ വാർഷികോത്സവവും, കൺവൻഷനും 1969 ഡിസംബർ 20 മുതൽ 25 വരെ തീയതികളിൽ കൊണ്ടാടി. ഫാ. ജ്ഞാനശിഖാമണി ശങ്കരത്തിൽ, ഫാ. ഇ. ഒ. തോമ്മസ്, ഡീക്കൻ യോഹന്നാൻ ശങ്കരത്തിൽ, ശ്രീ. സി. ജി. ജോർജ്ജ് എന്നിവർ വിവിധ യോഗങ്ങളിൽ പ്രസംഗിച്ചു.

### തോട്ടയ്ക്കാട്

പരിയാരം മാർ അപ്രേംപള്ളിയിലെ കൺവൻഷനും, പെരുനാളും 69 ഡിസംബർ25 മുതൽ 29 വരെ തീയതികളിൽ നടത്തി. ഫാ. എം. വി. ജോർജ്ജ്, ഫാ. സി. ജി. ശമുവേൽ, ഫാ. ഗീവറുഗീസ് പണിക്കർ, ഡീക്കൻ യോഹന്നാൻ ശങ്കരത്തിൽ, ശ്രീ. പി. എ. സ്കറിയാമാസ്റ്റർ എന്നിവരായിരുന്നു ഈ വർഷത്തെ പ്രധാന പ്രസംഗകർ.

THE MALANKARA SABHA

Licence No. 475 Dated 11th April 1946—Registered No. K. 24.



Edited, Printed and Published by the Rev. Fr. T. C. Jacob at the Catholicate Press, Kottayam.